# ചെറുശ്ശേരിഭാരതം



ചെറുശ്ശേരി

# ചെറുശ്ശേരിഭാരതം

ടി. ബാലകൃഷ്ണൻനായർ ബി. ഏ-

യുടെ ആമുഖത്തോടുകൂടിയതു്.




പ്രസാധകർ,

കമലാലയാബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

1938.

 [*Price 1 Re. 8 As*

# ആമുഖോപന്യാസം

ബ്രിട്ടീഷ് മലബാറിലെ കോട്ടയം (വടക്കൻ) താലൂക്കിൽ 'കാവിൽ പൊനം' എന്ന ഒരു നമ്പൂതിരിയില്ലം ഇന്നും നിലനിന്നു പോരുന്നു. ഈ ഇല്ലം കോട്ടയത്തേക്കു മാറിയിട്ട് നൂററൻപതുവർഷങ്ങൾക്കധികമായിട്ടില്ല. അതിനു മുൻപ് പ്രസ്തുത ബ്രാഹ്മണഗൃഹം ബ്രിട്ടീഷു (വടക്കെ) മലബാറിൽ ചിറക്കൽതാലൂക്കിലെ പള്ളിക്കുന്ന് എന്ന ദേശത്തിലുള്ളതായിരുന്നു. പള്ളിക്കുന്നും അതിനു ചുററുപാടും ഉള്ള സ്ഥലവും ഒരു കാലത്ത്, അതായത് ൯൬൪-ലെ 'ചേലക്കലാപ'ത്തിനു മുമ്പുവരെ, ഒരു നമ്പൂതിരിഗ്രാമമായിരുന്നു. പടിഞ്ഞാറു ചാലാട്ടു കടപ്പുറം മുതൽ കിഴക്ക് 'ഉതയൻകുന്നു'വരെ നീണ്ടുകിടന്നിരുന്ന ആ ഗ്രാമത്തെ 'കാനത്തൂരുഗ്രാമം' എന്ന പേരിൽ അറിയപ്പെടുന്നു. ആ പുരാതനഗ്രാമത്തിന്റെ നഷ്ടശിഷ്ടങ്ങൾ ഇന്നും കാണാം. 'പയ്യാമ്പലം' എന്ന് ഇപ്പോൾ വിളിച്ചുവരുന്ന ഒരു സ്ഥലം അക്കാലത്തെ 'വഴിയമ്പലം' നിന്നിരുന്ന പ്രദേശമാണ്. ഇപ്പോൾ കടപ്പുറത്തുള്ള ചാലാട്ടു ശാസ്താവിന്റെ ക്ഷേത്രവും, അതിനു കിഴക്കുള്ള അക്കിളിയം ശിവക്ഷേത്രവും, പുതിയകാവിൽ ഭഗവതിക്ഷേത്രവും, കുന്നാവിൽക്ഷേത്രവും, പള്ളിക്കുന്നു സരസ്വതീക്ഷേത്രവും, കാനത്തൂരു ശ്രീകൃഷ്ണക്ഷേത്രവുമെല്ലാം അന്നത്തെ ഗ്രാമക്ഷേത്രങ്ങളായിരുന്നു; ഇവയിൽ കാനത്തൂരുക്ഷേത്രത്തിലെ ശ്രീകൃഷ്ണൻ ഗ്രാമദൈവതമായും പരിലസിച്ചു. കാനത്തൂരുഗ്രാമത്തിന്റെ തെക്കുവശം കോലത്തിരിയുടെ കടലായിക്കോട്ടയും, വടക്കുവശം വളപട്ടണംകോട്ടയും സ്ഥിതിചെയ്തു.

അക്കാലത്തു് കോലത്തുനാട്ടിൻെറ തലസ്ഥാനം വളപട്ടണംകോട്ടയായിരുന്നു. ഇപ്പോഠം അവിടെ നോക്കിയാൽ കാണുന്ന കരിങ്കൽപടിയും, മതിൽക്കെട്ടിൻെറ അവശിഷ്ടവും മററും ആ പഴയ കോട്ടയുടെ കെട്ടുറപ്പിനെയും, ഉയച്ച്യേയും നല്ലവണ്ണം തെളിയിക്കുന്നുണ്ടു്. വളപട്ടണംകോട്ടയ്ക്കു പുറമേ കോലത്തിരിക്കു കോലത്തുനാട്ടിൽ പതിനൊന്നു കോട്ടകളുണ്ടായിരുന്നു. അവയിൽ വയത്തൂരു്, പെരിഞ്ചല്ലൂരു് (കരിപ്പത്തു്), ഉൗരത്തുരു്, എലിയൂരു് (ഏഴിമല), പാമരക്കാട്ടു്, വളപട്ടണം എന്നിവ വലിയ കോട്ടകളും, മാടായി, കടലായി, കുന്നാവു്, കക്കാട്ടു്, തലശ്ശേരി, വാലുശ്ശേരി എന്നിവ ചെറിയ കോട്ടകളും ആയിരുന്നു. ഈ പന്ത്രണ്ടു കോട്ടകളും കോലത്തുനാട്ടിലെ പന്ത്രണ്ടു 'ചേരിക്കല്ലു'കളുടെ തലസ്ഥാനങ്ങഠം തന്നെ. പന്ത്രണ്ടു ചേരിക്കല്ലുകളിൽപെട്ടവയാണു് കല്യാശ്ശേരി, പാപ്പിനിശ്ശേരി, പെനാച്ചേരി, കീച്ചേരി, ചെറുശ്ശേരി (ചെറശ്ശേരിയെന്നും പഴയ രേഖകളിൽ കാണും), തലശ്ശേരി എന്നീ ദേശങ്ങഠം. ഇവയിൽ ചെറുശ്ശേരിയെന്നതു് ഇന്നത്തെ കണ്ണൂർപട്ടണം—ഇതിനു വേളാപുരം എന്നാണു് പഴയ പേർ—മുതൽ വളപട്ടണംകോട്ടവരെയുള്ള ചേരിക്കല്ലിന്റെ പേരാകുന്നു. "ചെറുശ്ശേരി വേളാപുരം മമ്മാലിക്കിടാവു കണ്ടു കാൎയ്യമെന്നാൽ" എന്നു തുടങ്ങുന്ന പഴയ തരകുകഠം ഇതിനു കൂടുതൽ തെളിവു തരുന്നുണ്ടുതാനും. കോലത്തിരിയുടെ പന്ത്രണ്ടു ചേരിക്കല്ലുകളിൽ ഏററവും ചെറിയ ദേശമായതുകൊണ്ടായിരിക്കാം ഇതിനു ചെറുശ്ശേരിയെന്നു പേർ സിദ്ധിച്ചതു്. മുൻ പ്രസ്താവിച്ച കാനത്തൂരുഗ്രാമം ചെറുശ്ശേരി ചേരിക്കല്ലിലെ ഏകനമ്പൂതിരിഗ്രാമവുമാകുന്നു.

ചെറുശ്ശേരി ചേരിക്കല്ലിനെപ്പററി സ്വല്പമൊന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. കൊല്ലവൎഷം ൮൭൦-ാമാണ്ടിൽ "കുംഭവ്യാഴം ചിങ്ങം ൨൦-ാംതീയതി വെള്ളിയാഴ്ച നാൾ അസ്തമിച്ചു പുലരുവാൻ എട്ടു നാഴികയുള്ളപ്പോൾ കൎക്കടകംരാശിക്കു പള്ളിക്കൂലകത്തു വടക്കേക്കെട്ടിൽ ഗോവിന്ദവൎമ്മ കോലത്തിരിത്തമ്പുരാൻ വളപട്ടണംകോട്ടയിൽ വെച്ചു തീപ്പെട്ടുകയും, ഉദയമങ്ങലത്തു കൂലകത്തു രാമവൎമ്മത്തമ്പുരാൻ കോലത്തിരിയാവുകയും ചെയ്തു." ആ തമ്പുരാനു വളപട്ടണംകോട്ടയിൽ താമസിച്ചിരുന്ന രണ്ടു താവഴികൾ തമ്മിലുള്ള മത്സരം അസഹ്യമായിത്തീരുകയും, അവയിൽ മൂത്ത താവഴിയെ ചെറുശ്ശേരി ചേരിക്കല്ലിലുള്ള 'കുന്നാവിൽകോട്ട'യിൽ മാററിത്താമസിപ്പിക്കുകയുമുണ്ടായി. ൮൭൯-ന്നു ശേഷം കോലത്തിരിവംശത്തിലെ എല്ലാ താവഴികളും തമ്മിൽ കൂറുവാഴ്ചയെ സംബന്ധിച്ച് അതികഠിനമായ കലഹവും അതിനെത്തുടൎന്ന് ചില്ലറ ലഹളകളും ഉണ്ടായതോടുകൂടി കുന്നാവിൽകോട്ടയിലെ താവഴി ചെറുശ്ശേരി ചേരിക്കല്ല് തങ്ങൾക്കു സ്വന്തമായി അടക്കി. ക്രമേണ ചെറുശ്ശേരി ചേരിക്കല്ല് ചെറക്കൽ എന്നായി മാറുകയും, കൊ. വ. ൯൦൯-ൽ കുന്നാവിൽകോവിലകം ചെറക്കൽകോവിലകമായി മാറുകയും ചെയ്തു. ആ കോവിലകമാണ് ഇപ്പോഴത്തെ ചിറയ്ക്കൽകോവിലകത്തിന്റെ ആരൂഢം. ഇപ്പോൾ ചിറയ്ക്കൽഅംശത്തിലെ ചിറയ്ക്കൽ കോവിലകത്തിന്റെ മുമ്പിൽ ഉള്ള വലിയ ചിറയാണ് ചിറക്കൽ എന്ന പേരിന്നു കാരണമായിട്ടുള്ളത് എന്ന ധാരണ വാസ്തവത്തിൽ തെററുതന്നെയാകുന്നു. കൊ. വ. ൯൭൦-വരെയിലും ഈ ചിറക്കൽ ചിറയ്ക്കു 'ബെമ്മാഞ്ചേരിക്കുളം' എന്നായിരുന്നു പേർ. ടിപ്പുവിന്റെ ആക്രമണ

മെല്ലാം കഴിഞ്ഞു് കോലത്തിരികുടുംബാംഗങ്ങൾ തിരുവി താംകൂറിൽ നിന്നു മടങ്ങിവന്നതിന്നു ശേഷം, കന്നാവിൽ കുടുംബാ ബൊമ്മാഞ്ചേരിക്കുളം കുഴിപ്പിച്ചു വലുതാക്കി അതിന്റെ തെക്കെക്കരെയിൽ കോവിലകം നിർമ്മിച്ചു താമസമാക്കി. ഈ കോവിലകം മൂന്നു പ്രാവശ്യം കത്തി നശിക്കുകയുണ്ടായെന്നു പഴയ രേഖകളിൽ കാണുന്നു. ൧൦൨൪-ൽ നിർമ്മിച്ച കോവിലകമാണു് ചിറക്കൽചിറയുടെ തെക്കുഭാഗം കാണുന്ന ഇപ്പോഴത്തെ പഴയ കോവിലകം.

മുൻ പ്രസ്താവിച്ച കാനത്തൂരുഗ്രാമവും കോലത്തിരി വംശവും തമ്മിൽ എത്രയും മികച്ച ബന്ധമുണ്ടായിരുന്നുവെന്നതിന്നു പല തെളിവുകളുമുണ്ടു്. കാനത്തൂരു ശ്രീകൃഷ്ണക്ഷേത്രത്തിന്നടുത്തു ഗ്രാമംവകയായുള്ള 'വാസുപുരം' സ്വാമിയാർമഠത്തിൽ കോലത്തിരിസ്ഥാനം സിദ്ധിച്ച തമ്പുരാൻ എഴുന്നള്ളണമെന്നും, ക്ഷേത്രമണ്ഡപത്തിൽ പന്ത്രണ്ടില്ലം ബ്രാഹ്മണപരിഷയുടെയും, പതിനാലില്ലം നായന്മാരുടെയും യോഗത്തിൽ മൂത്ത സ്വാമിയാർ കോലത്തിരിയെ 'തലവിലരിയിട്ടു അനുഗ്രഹിക്കേണ'മെന്നും ഒരു പടങ്ങുണ്ടു്. അതിനെപ്പററി പഴയ പട്ടോലയിൽ പ്രസ്താവിച്ചിട്ടുള്ളതു് ഇപ്രകാരമാണു്; "കാനത്തൂരു കഴകത്തിലെ അവരോധത്തിന്നു എഴുന്നള്ളിയപ്രകാരം—പള്ളിക്കുലോത്തു് രാമവർമ്മരായ കോലത്തിരുവടി കൊല്ലം ൬൪൦ ചെന്ന വൃശ്ചികവ്യാഴം മീനഞ്ഞായരു മൂന്നു ചെന്ന ബുധനാഴ്ചനാൾ തിരിഞ്ഞൊരടിക്കു കാനത്തൂരു വാസുപുരം സ്വാമിയാരുടെ മഠത്തിൽ പടിഞ്ഞാറെ പള്ളിയറയിൽ എഴുന്നരുളി. അപ്പോൾതന്നെ നമ്പൂതിരിമാർ മൂത്തേടത്തു നമ്പൂരിയും, എളേടത്തുനമ്പൂരിയും, മാടത്തിൽനമ്പൂരിയും, അഴകില്ലത്തു നമ്പൂരിയും,

പാട്ടെയത്തു നമ്പൂരിയും, പൊനത്തിൽനമ്പൂരിയും, വടക്കിളെനടത്തു നമ്പൂരിയും, ഏടഗങ്ങാത്തു നമ്പൂരിയും കൂട തിരുവുള്ളത്തിലേറ്റി രാശിവയ്ക്കുംമുമ്പെല്ലാ മതിലകത്തെഴുന്നള്ളുന്നു എന്നു. അതുപ്രകാരം അരുളിച്ചെയ്തു കണ്ണന്നൂര് പട്ടേരിയോട മാവിലനമ്പ്യാരെ വിളിക്കയെന്നു. മാവിലനമ്പ്യാര് തൊഴുതു തിരുവുള്ളത്തിലേററി അഞ്ചു പണം വഴിപാട കല്പിച്ചശേഷം വേണ്ടു കോലോത്തെഴുന്നള്ളത്തെന്നു. അപ്പത്തന്നെ അഞ്ചുപണം വാങ്ങി പെരുംതൃക്കോവിലപ്പന്നു ഉദയാസ്തമാനം പണം ൧. കളരിയാൽ ഭഗവതിക്ക പൂജപ്പണം ൨. തിരുവറകാട്ട ഭഗവതിക്ക പൂജപ്പണം ൨. ഇങ്ങനെ കല്പിച്ചു കനത്തൂര് മതിലകത്തു സോപാനത്തിങ്കന്നു വഴിപാട്ടു പണം, പട്ടുപുടവ, പൊന്നാമ്പൂ ഇവകൾ കല്പിച്ചു കൊടുത്തശേഷം തെക്കെ വാതിൽ മാടത്തിൽ എഴുന്നള്ളി. കോലത്തിരുവടി കിഴക്കെ അരികത്തിന്നു പടിഞ്ഞാറോട്ടതിരിഞ്ഞു പട്ടുപെരവതാനിയിൽ എഴുന്നള്ളിയിരുന്നു. നമ്പൂരിമാരെല്ലാരും അവിടത്തന്നെ വടക്കോക്കി അത്ര മണ്ടപ്പലയിലിരുന്നു. പിന്നെ കോയിമ്മമാരച്ച്യൻ കനാത്തനമ്പൂരിയും വാസുപുരം സ്വാമിയാരും പലേലും ദർവിരിയിലും ഇരുന്നു. അവിടെ പൊന്നുംതളിയയിൽ അരിവാരിസ്വാമിയാര് ഊരിൽപരിഷകളുടെയും പതിനാലില്ലംനായിമ്മാരുടെയും മുമ്പാകെ കോലത്തിരുവടിയെ അവരോധിച്ചു. അതിൻെറ ശേഷം കോലത്തിരുവടി ൧൦൧ രാശിപ്പണംവെച്ചു നമസ്കാരം കഴിച്ചു പന്ത്രണ്ടില്ലത്തിൻെറ പേരും ചൊല്ലി പ്രതിഗ്രഹവും കല്പിച്ചു സോപാനംവാതുക്കൽ എഴുന്നള്ളി. ൧൦൧ രാശിയും വീരാളിയും ഇപ്പടിമേൽ വെച്ചു തൊഴുതു. പിന്നെയും വഴിപാട പണം ൪, വിളക്കിന്നു പണം ൮, പൊതുവാന്മാര് ന്നൂർ-ക്ക് പണം ൧൨൮, ഭണ്ഡാരപ്പണം

ഫ ഇങ്ങനെ കല്പിച്ചശേഷം എമ്പ്രാന്തിരി ശ്രീകോവില കത്തുനിന്നു വില്ലും ശരവും എടുത്തുകൊടുത്തതു തൃക്കൈ കൊണ്ടു വാങ്ങീട്ടു തേവാരീരെ കയ്യിൽ കൊടുത്തു. പിന്നെ വെള്ളിത്തളിയയിൽ നാനാഴി അരിയിട്ടു ഇടമുണ്ടൊല്ലി യിൽ തൃക്കൈകൊണ്ടും തേവാരിയും പിടിച്ചു കാട്ടിക്കൊ ടുത്തിട്ടു അമ്മുണ്ടിൽ അരി ചെരിഞ്ഞു; ആ മുണ്ടു കൂട്ടിപ്പി ടിച്ചു തേവാരീടെ കയ്യിൽ കൊടുത്തശേഷം പുറത്തെഴു ന്നള്ളി. അപ്പോൾതന്നെ കാനത്തൂര് മഠത്തിൽനിന്നു് അ മരേത്തും കഴിച്ചു പള്ളിയന്തോളത്തിലേറി നെയികുടി യൻപാറവഴി കടക്കരെ ശാസ്താംകോട്ടത്തിലെഴുന്നള്ളി കഴ കമൊപ്പിച്ചു വളപ്പടംകോട്ടയിലെഴുന്നരുളി.”

കാനത്തൂര് കഴകത്തിൽവെച്ചു് കോലത്തിരിത്തമ്പു രാനെ അവരോധിക്കുന്ന സമ്പ്രദായത്തെ അറിയിക്കുന്ന തോടുകൂടി ആകസ്മികമായി മറ്റു ചില അപൂർവലക്ഷ്യ ങ്ങളും നമുക്കു പ്രസ്തുത രേഖയിൽനിന്നു ലഭിക്കുന്നുണ്ടു്. കാനത്തൂർഗ്രാമത്തിലെ പന്ത്രണ്ടില്ലങ്ങളിൽ എളേടം, മൂത്തേടം, മാടം, അഴകില്ലം, പാട്ടെനം, പൊനം, വട ക്കിനേടം, എടക്കനം, കണ്ണന്തൂര് എന്നീ ഒൻപതു ഇല്ല ങ്ങൾ കൊ. വ. ൭൬൦-ൽ ആ ഗ്രാമത്തിൽ ഉണ്ടായിരുന്നു വെന്നും, അവകൾ അടിയന്തരച്ചടങ്ങുകളിലെല്ലാം പന്ത്ര ണ്ടില്ലങ്ങളെ മുഴുവനും പ്രതിനിധീകരിച്ചിരുന്നുവെന്നും ആണു് പ്രധാന ലക്ഷ്യങ്ങൾ. അപ്പോൾ ൭൬൦-ാംവർഷ ത്തോടുകൂടി മൂന്നു ഇല്ലങ്ങൾ നശിച്ചോ, അന്യംനിന്നോ പോയിട്ടുണ്ടെന്നു തെളിയുന്നു. ആ മൂന്നില്ലങ്ങൾ ഏവയാ ണെന്നു തീരുമാനിക്കേണ്ടിയിരിക്കുന്നു. അതിലേക്കു് കൊ. വ. ൮൪൬-ലെ ഒരു ചെറിയ രേഖ ചോടെ ചേർക്കാം.

“കാനത്തൂര് സങ്കേതം മുമ്പേത്തുവായി നാലാംകൂറു വാഴിച്ചുകൂടെവാളണച്ചു കണക്കു്—കൊല്ലം ൮൪൬ മകര

ഞായറ് ഏഴ് ചെന്നനാളിൽ പള്ളിക്കുറപ്പേലാത്ത് കേരള വൎമ്മരായ നാലാംകൂറു ഉടവാളുണക്കയിൽ കാനത്തൂര് ഏളേടത്തുനമ്പൂരി കലശം പൂജിച്ചവകയ്ക്ക് അരി നാഴി ഫര, നെല്ല നാഴി ഫര, തേങ്ങ ര്, കദളിപ്പഴം ഫര, പൂണനൂല് ഫ, കോടിപ്പുടവ കിഴക്കൻപളളോടം ഫ, നാട്ടുപുടവ പള്ളോടം ര, നമ്പൂരിക്കു ദക്ഷിണ പണം ഫര, പരികൎമ്മികൾ ഇരിവൎക്കുകൂടി പണം ന്ര്, എന്നിമുഹൂൎത്തദക്ഷിണ മൂത്തേടത്തുനമ്പൂരിക്കു പണം രഫ, കുനമങ്ങലത്തു നമ്പൂരിക്കു പണം രഫ, മാടത്തുനമ്പൂരിക്കു പണം രഫ, അഴകില്ലത്തുനമ്പൂരിക്കു പണം രഫ, പാട്ടെയത്തുനമ്പൂരിക്കു പണം രഫ, വടക്കിനേടത്തുനമ്പൂരിക്കു പണം രഫ, കണ്ണൂര്പട്ടേരിക്കു പണം രഫ, പൊനത്തിൽനമ്പൂരിക്കു പണം രഫ, ചെറശ്ശേരിനമ്പൂരിക്കു പണം രഫ, എടക്കനാത്തുനമ്പൂരിക്കു പണം രഫ, കല്പിച്ചശേഷം അവിടനിന്നെഴുന്നെള്ളിരു ഉടവാൾപരിച കോലത്തിരിത്തമ്പുരാൻ തൃക്കൈക്കൊണ്ടു നാലാമ്മൂറെ അരക്കനേരെ പിടിച്ചു തെക്കേളംകൂറ് തമ്പുരാൻ തലച്ചറകെട്ടി. അനന്തരം മുമ്പിൽ ഏളേടത്തുനമ്പൂരി നാലാമ്മൂറെ തിരുമുടിക്കരി അരിച്ച പിന്ന നമ്പൂരിയാരും, കോലത്തിരിത്തമ്പുരാനും, തെക്കേളംകൂറുതമ്പുരാനും, വടക്കേളംകൂറ് തമ്പുരാനും അരി അരിച്ചു നാലാംകൂറാക്കി വാഴിച്ചു." ഈ രേഖയിൽനിന്ന് ഒർ൬--ൽ കാനത്തൂരുഗ്രാമത്തിൽ പതിനൊന്നില്ലങ്ങൾ ഉണ്ടായിരുന്നുവെന്നും, അവയിൽ ചെറശ്ശേരി ഇല്ലം പെട്ടിരുന്നുവെന്നും തെളിയുന്നു. ഒർ൬--നു മുമ്പുതന്നെ പന്ത്രണ്ടില്ലങ്ങളിൽ ഒരില്ലം നശിച്ചുപോയിരുന്നുവെന്നും വരുന്നു. ഈ നശിച്ചുപോയ ഇല്ലം ഏതാണെന്നതിലേക്കുള്ള യാതൊരു തെളിവും ഇതുവരെയിലും കിട്ടീട്ടില്ല എന്നും ഈ അവസരത്തിൽ പറഞ്ഞുകൊള്ളട്ടെ.

മേൽ പ്രസ്താവിച്ച ചെറശ്ശേരിഇല്ലം അഥവാ ചെറുശ്ശേരിഇല്ലം, ചെറുശ്ശേരി ചേരിക്കല്ലിലെ മികച്ച ഒരു ബ്രാഹ്മണഗൃഹവും, കാനത്തൂരുഗ്രാമത്തിലെ പ്രധാനപ്പെട്ട ഒരില്ലവും ആയിരുന്നുവെന്നു അനുമാനിക്കുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. ഏതൊരു ദേശത്തിലും ദ്രവ്യപുഷ്ടികൊണ്ടും മററു ഐശ്വര്യങ്ങൾകൊണ്ടും വിഖ്യാതമായ ഗൃഹത്തിന്നു ആ ദേശപ്പേർതന്നെ സംഭവിക്കുന്നതു സാധാരണമാണു്. ചെറുകുന്നു ദേശത്തിലെ കോവിലകത്തിന്നു ചെറുകുന്നുകോവിലകമെന്നും, ചിറക്കൽദേശത്തിലെ കോവിലകത്തിന്നു ചിറക്കൽ കോവിലകമെന്നും, മൊളോളം ദേശത്തിലെ ബ്രാഹ്മണഗൃഹങ്ങളിൽ ഒന്നിന്നു 'മൊളോളം' എന്നും, തലശ്ശേരിയിലുള്ള ഒരു പ്രധാന നായർതറവാട്ടിന്നു 'തലശ്ശേരി' എന്നും പേരുകൾ ഉണ്ടായതു മേൽ സൂചിപ്പിച്ച സംഗതിക്കു ബലമായ തെളിവുകൾതന്നെ. സ്വതവേയുള്ള പ്രാധാന്യംകൊണ്ടു ചെറുശ്ശേരിയില്ലം മുൻഗണനയിൽ പെട്ടവെങ്കിൽ നാടുവാഴിയുടെ പ്രത്യേക പ്രതിപത്തികൊണ്ടു് എളേടം, മൂത്തേടം, പൊനം എന്നീ ഇല്ലങ്ങൾക്കും മേന്മ സിദ്ധിച്ചു. കോലത്തിരിത്തമ്പുരാന്റെ എല്ലാ ക്ഷേത്രങ്ങളിലും തന്ത്രിമാർ എളേടവും മൂത്തേടവും ആയിരുന്നു; ഇപ്പോഴും അതെ. പൊനത്തില്ലത്തിന്നാകട്ടെ കോലസ്വരൂപത്തിലെ കുലപരദേവതയായ തിരുവർകാട്ടുകാവിൽ (മാടായിക്കാവിൽ) ഭഗവതിയുടെ തേവാരിസ്ഥാനവും ഉണ്ടായിരുന്നു. മാടായിക്ഷേത്രത്തിലെ ഭഗവതിയെ കോലത്തിരിയുടെ എല്ലാ കോട്ടകളിലും വെച്ചു പൂജിച്ചിരുന്നു; പൂജിക്കാനുള്ള അവകാശം പുനത്തില്ലക്കാർക്കും ആയിരുന്നു. അതുകൊണ്ടുതന്നെയാണു് പുനത്തില്ലത്തിന്നു കാവിൽപുനം എന്നുകൂടി പേർ ഉണ്ടായതു്.

കൊ. വ. ൬൭൦-നും ൬൮൦-നും മദ്ധ്യത്തിൽ ഏതോ ഒരു കാലത്തു് ചെറുശ്ശേരിയില്ലം ഇല്ലാതെ വന്നിട്ടുണ്ടെന്നു തെളിയുന്ന സ്ഥിതിക്കു് ഇവിടങ്ങളിൽ പ്രബലമായി നടപ്പുള്ള ഒരു ഐതിഹ്യത്തെ അടിസ്ഥാനപ്പെടുത്തി ചില പ്രസ്താവനകൾ ചെയ്യേണ്ടിയിരിക്കുന്നു. ചരിത്രവിഷയകമായ കാൎയ്യങ്ങളിൽ ഐതിഹ്യങ്ങൾക്കു സ്ഥാനം നൾകുന്നതു തീരെ അസംബന്ധമാണെന്നു ഒരു അഭിപ്രായഗതി ഉണ്ടെന്നിരിക്കിലും, സൂക്ഷ്മമായ ആലോചനയിൽ ഈ അഭിപ്രായത്തിന്നു തെളിവോ വെളിവോ ഇല്ലെന്നു കാണാം. ചരിത്രസംഗതികളെ രേഖപ്പെടുത്തിവെക്കുന്നതിൽ നമ്മുടെ പൂൎവ്വികന്മാർ വിമുഖന്മാരായിരുന്നുവെന്നും, യാദൃച്ഛികമായി വല്ലപ്പോഴും നമുക്കു ലഭിക്കുന്ന ലക്ഷ്യങ്ങൾ വാസ്തവത്തിൽ ചരിത്രക്കുറിപ്പുകളെന്ന നിലയിലല്ല അവർ കരുതിയിരുന്നതെന്നും, നേരെമറിച്ചു് ആചാരങ്ങളും ചടങ്ങുകളും കാലാന്തരത്തിലും ആവൎത്തിക്കപ്പെടുന്നതാകയാൽ അവയെ തെറ്റുവ്യത്യാസം കൂടാതെ അനുഷ്ഠിക്കേണ്ടതിലേക്കുള്ള നിർദ്ദേശങ്ങളായി മാത്രമേ ആവക ചരിത്രരേഖകളെ അവർ കരുതീട്ടുള്ളുവെന്നും പല പല കാൎയ്യങ്ങളിൽനിന്നും നമുക്കു മനസ്സിലാക്കാവുന്നതാണു്. ഈ സ്ഥിതിക്കു് പഴയ ഐതിഹ്യങ്ങളെ നാം പ്രത്യേകം ആദരിക്കേണ്ടതും, പരിശോധിച്ചു സ്വീകരിക്കേണ്ടതും ആകുന്നു. വാസ്തവത്തിൽ അസത്യം പറയുന്ന സമ്പ്രദായം ഇന്നത്തെപ്പോലെ അന്നുണ്ടായിരുന്നില്ലെന്നും, പൂൎവ്വികന്മാർ ആധുനികന്മാരെ അപേക്ഷിച്ചു് കൂടുതൽ സത്യവാന്മാരും, നിഷ്കളങ്കഹൃദയന്മാരും, ആസ്തികന്മാരും ആയിരുന്നു എന്നും തന്നെയാണു് എന്റെ വെളുറച്ച വിശ്വാസം. ചെറുശ്ശേരിഇല്ലത്തു് ഒരിക്കൽ ഒരു ഉണ്ണി

നമ്പൂതിരി മാത്രം ശേഷിക്കുകയും, അദ്ദേഹത്തെ പൊനത്തിലില്ലത്തേക്കു ദത്തെടുക്കുകയും ഉണ്ടായി എന്നാണു് ഐതിഹ്യം. ഇതു് വെറും പൊളെളന്നു കരുതി തള്ളാവതല്ല എന്നേ ഞാൻ പറയുന്നുള്ളു. ദത്തുണ്ടായതു് ൭൨൫-നും ൭൫൦-നും മദ്ധ്യേ ആയിരിക്കേണമെന്നതിന്നും സംശയമില്ല. ആ ഉണ്ണിനമ്പൂരിയെപ്പററി ഇതിനു മേൽ പ്രസ്താവിക്കാം.

## II

ചെറുശ്ശേരിയില്ലത്തെ ഉണ്ണിയായി അവതരിച്ചു് പൊനത്തിലില്ലത്തെ വലിയ നമ്പൂതിരിയായി അന്തരിച്ച ബ്രാഹ്മണോത്തമനും, ചെറുശ്ശേരിഭാരതം പാട്ടു്, കൃഷ്ണപ്പാട്ടു് (കൃഷ്ണഗാഥാ) എന്നീ ഗ്രന്ഥങ്ങളുടെ നിർമ്മാതാവുമായ ശങ്കരൻനമ്പൂതിരിയത്രേ ആ ഉണ്ണിനമ്പൂതിരി. മഹാകവിയെന്ന നിലയിലല്ലാതെ മറെറാരു നിലയിലും അദ്ദേഹത്തെ അറിയുവാൻ ഇന്നത്തെ സ്ഥിതിക്കു നമുക്കു് ആവതില്ല; ആ കാവ്യകാരൻ ഏതു കാലത്തു് ഏതു ദേശത്തു ജീവിച്ചുപോന്നുവെന്നല്ലാതെ ഏതവസ്ഥയിൽ എങ്ങനെ ജീവിച്ചുവെന്നറിയാനോ, അദ്ദേഹത്തിൻെറ കൃതികൾ എങ്ങനെ ആരിൽനിന്നു നേടിയ ഏതു പരിജ്ഞാനത്തിൻെറ എമ്മാതിരിയിലുള്ള ഫലമാണെന്നു നിർണ്ണയിക്കുവാനോ ഉള്ള പരിപൂർണ്ണലക്ഷ്യങ്ങൾ നമുക്കു കിട്ടീട്ടില്ല. ചുരുക്കത്തിൽ ഏത്രയും ഇടുങ്ങിയ ഒരു പന്ഥാവിനെ ആശ്രയിച്ചു്, തുലോം പരിമിതമായ അറിവിനെ ആസ്പദിച്ചു മാത്രമേ അദ്ദേഹത്തിൻെറ ജീവചരിത്രത്തെ രേഖപ്പെടുത്താൻ വഴിയുള്ളു.

"പ്രാജ്ഞനായുള്ളോരു കോലാധിനാഥൻത-
ന്നാജ്ഞയെക്കൊണ്ടല്ലോയിന്നീവണ്ണം
സംഭവമാദിയായ് സംഹാരത്തോളവും
സംക്ഷേപമായിട്ടു ചൊല്ലുന്നൊന്നാൽ" എന്നും,

"ആജ്ഞയാ കോലഭൂപസ്യ
പ്രാജ്ഞസ്യോദയവൎമ്മണഃ
കൃതയാ നശ്യതേ ദോഷഃ
കലേർഭാരതഗാഥയാ" എന്നും ചെറുശ്ശേരിഭാരതത്തിലും;

"പാലാഴിമാതുതാൻ പാലിച്ചുപോരുന്ന
കോലാധിനാഥനുദയവൎമ്മൻ
ആജ്ഞയെച്ചെയ്കയാലജ്ഞനായുള്ള ഞാൻ
പ്രാജ്ഞനെന്നിങ്ങനെ ഭാവിച്ചിപ്പോൾ
ദേവകീസൂനുവായ് മേവിനിന്നീടുന്ന
കേവലൻ തന്നുടെ ലീല ചൊൽവാൻ
ആവതല്ലെങ്കിലുമാശതാൻ ചെൽകയാൽ
ആരംഭിച്ചീടുന്നേനായവണ്ണം" എന്നും,

"ആജ്ഞയാ കോലഭൂപസ്യ
പ്രാജ്ഞസ്യോദയവൎമ്മണ
കൃതായാം കൃഷ്ണഗാഥായാം
കൃഷ്ണ സ്വർഗ്ഗതിരീരിതാ"

എന്നും കൃഷ്ണപ്പാട്ടിലും (കൃഷ്ണഗാഥയിലും) കോലഭൂപാലനും സ്വസ്വാമിയുമായ ഒരു ഉദയവൎമ്മതമ്പുരാനെ ശങ്കരൻനമ്പൂരി സബഹുമാനം അനുസ്മരിച്ചിരിക്കുന്ന സ്ഥിതിക്കു് ആദ്യമായി ആ തമ്പുരാനെക്കുറിച്ചു ചില പ്രസ്താവനകൾ ചെയ്തേ കഴിയൂ; കൂടാതെ സംഗതിവശാൽ ഉദയവൎമ്മകോലത്തിരിയുടെ അടുത്ത പൂൎവ്വന്മാരായ രണ്ടു

തമ്പുരാക്കന്മാരേയും നാം ഈ ഘട്ടത്തിൽ ഒന്നു മുഖം കാണിക്കേണ്ടിയിരിക്കുന്നു.

കോലഭൂപാലനായ 'പള്ളിക്കോവിലകത്തു കേരളവൎമ്മരായ കോലത്തിരുവടിയും, അവിടുത്തെ അനുജനും ഒരു സംസ്കൃതകവിയും ആയ രാമവൎമ്മ 'തെക്കിളംകൂറു' (യുവരാജാവു) മാണു് ആ പൂൎവ്വന്മാർ. കേരളവൎമ്മ കോലത്തിരുവടി കൊ. വ. ദൻവു-ാമാണ്ടിൽ "കോലത്തിരി സ്ഥാനത്തിരുന്നു പൊൻകിരീടം ചൂടി, ഉടവാളുമെടുത്തു തിരുവർകാട്ടു കാവിൽ പരദേവത (കോലസ്വരൂപത്തിലെ പരദേവതയായ മാടായിക്കാവിൽ ഭഗവതി) യെ തൃക്കൈ കൂപ്പി, വെള്ളിപ്പല്ലക്കിൽ വളോടം(വളപട്ടണം) കോട്ടയിലെഴുന്നള്ളി, ശിവേശപരത്തു മണ്ഡപത്തിൽനിന്നും ഈരേഴു കുലക്കാൎക്കും അഭയം നൽകി, ആയിരം നായന്മാൎക്കും വരമരുളി'യതായി രേഖപ്പെടുത്തിക്കാണുന്നു. കേരളവൎമ്മ കോലത്തിരി 'കൊല്ലം ന്നവൣ രാ ചെന്ന മേടമാസം ന്ന ചെന്ന നാളിൽ ന്നൎ-ാം തിരുവയസ്സിൽ തീപ്പെട്ടു'വെന്നും രേഖകളിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഇങ്ങനെ കൊ. വ. ദൻവു-മുതൽ ന്നവൣ-വരെ, ഉനു സംവത്സരം, കേരളവൎമ്മാവു കോലത്തുനാടു ഭരിച്ചു. കേരളവൎമ്മകോലത്തിരിയുടെ കവിസദസ്സിനെ അലങ്കരിച്ചവരാണു്, ശ്രീകൃഷ്ണവിജയം സംസ്കൃതകാവ്യത്തിന്റെ കൎത്താവായ ശങ്കരകവി, യുധിഷ്ഠിരവിജയം യമകകാവ്യത്തിനു 'പദാൎത്ഥചിന്തനം'മെന്ന വ്യാഖ്യാനം വിരചിച്ച ആളും, ശങ്കരകവിയുടെ ഗുരുനാഥനുമായ രാഘവകവി, ശൌരിചരിതം എന്ന യമകകാവ്യത്തിന്റെ കൎത്താവും രാഘവകവിയുടെ ആചാൎയ്യനുമായ ശ്രീകണ്ഠൻ, ഭാരതസംഗ്രഹമെന്ന സംസ്കൃതമഹാകാവ്യത്തിന്റെ നിൎമ്മാതാവായ രാമവൎമ്മ യുവരാജാവു് എന്നീ കവിപണ്ഡിത

ന്മാർ. ഈ രാമവർമ്മ യുവരാജാവു് കൊ. വ. ൬൫൧-ൽ അന്തരിച്ചു. അദ്ദേഹത്തെ പിൻതുടൎന്നു് അടുത്ത മൂപ്പുവാഴ്ചക്കാരനും, അനുജനുമായ ഉദയവൎമ്മാവാണു്. കൊ. വ. ൬൫൮-ൽ കേരളവൎമ്മകോലത്തിരി നാടുനീങ്ങിയപ്പോൾ ഉദയവൎമ്മയുവരാജാവു കോലത്തിരിയായി. കൊ. വ. ൬൫൮-മുതൽ ൬൭൦-വരെ, ൧൨ വർഷക്കാലം, ഉദയവൎമ്മതമ്പുരാൻ നാടുവാഴ്ച നടത്തി. അക്കാലം കോലത്തുനാട്ടിൽ ധനധാന്യാദി വിഭവങ്ങൾ സുലഭമായിരുന്നുവെന്നു ചോടെ ചേൎക്കുന്ന വരികളിൽനിന്നു സ്പഷ്ടമാകുന്നു.

"പള്ളിക്കുളത്തോത്തു് ഉദയവൎമ്മരായ കോലത്തിരുവടി വാണരുളിയ കാലം, കോലം വാഴിച്ചു കിട്ടീട്ടു നാലാണ്ടു ചെന്നപ്പോൾ കൊല്ലം ൬൬൨-ൽ. നാട്ടിൽ പുഷ്ടിയുണ്ടാകയാൽ—രാശിപ്പണത്തിന്നു നെല്ലിടങ്ങഴി ൧൨ വിററു. പിന്നെ കഴമ അരി ഇടങ്ങഴി ൨ വിററു. പിന്നെ ഒരുതരം ഉണക്കലരി ൩൦-ം വിററു. ചെറുപയറു് ഇടങ്ങഴി അഞ്ചു വിററു. വലിയ പയറു് ഏഴിടങ്ങഴി വിററു. പിന്നെ അക്കാലം കണ്ണനൂരു വേളാപുരത്തങ്ങാടിയിൽ മൂടക്കു ൨൨ പണം വില. ഇങ്ങനെയെല്ലാം വിററുവെന്നു് അരുളിച്ചെയ്കയാലത്രേ ഇതെഴുതിയതു്."

൬൫൮-ൽ അന്തരിച്ച കേരളവൎമ്മ കോലത്തിരിയുടെ കല്പനപ്രകാരമാണു് ശങ്കരകവി ശ്രീകൃഷ്ണവിജയം രചിച്ചതെന്നു് അതിലെ,

"ചകാസ്തി രാജാ ചതുരന്തവീര-
ചൂഡാതടീചുംബിതപാദപീഠഃ
കാലാഗ്നി ക്രൂലങ്കഷ ബാഹുതേജാഃ
കോലാധിപഃ കേരളവൎമ്മനാമാ."

"കോലേശ്വരസ്തം മുദിതഃ കദാചി-
ദാസ്ഥാനവൎത്തീ നൃപചക്രവൎത്തീ
നിഷ്ണാതധീഃ കൃഷ്ണകഥാനുബന്ധം
കാവ്യം കുരു ശ്രാവ്യമിതിന്യഗാദീത്."

എന്ന പദ്യങ്ങളൽ നിന്നും, രാഘവകവി പദാൎത്ഥചിന്തനം നിൎമ്മിച്ചതെന്നു് അതിലുള്ള,

"ശ്രീകേരളവൎമ്മ നൃപഃ പരിഭൂതാരാതി ഭൂതിഭൂരിതമദഃ
ആസ്ഥാനമലങ്കുൎവ്വന്നാസ്ഥായോഗാത് കദാചിദശിഷന്മാം
രചയ യുധിഷ്ഠിരവിജയവ്യാഖ്യാം പ്രഖ്യാപിതോരു താ-
[ല്പൎയ്യാം
പൎയ്യാലോചനചതുരാം രാഘവ ലാഘവ വിവൎജ്ജി-
[താമജിതാം"

എന്ന പദ്യങ്ങളിൽനിന്നും, രാമവൎമ്മയുവരാജാവു് ഭാരതസംഗ്രഹമഹാകാവ്യം രചിച്ചതെന്നു് അതിലെ,

"ഗുണാകരഃ കേരളവൎമ്മനാമാ
സ തേന ദത്തം പ്രതിപദ്യ രാജ്യം
ശശാൽപ്രജാരഞ്ജനജാഗരൂകോ
നിൎമ്മൂലയാമാസ മദം രിപൂണാം

ജഗന്നിവാസം ഹൃദയേ ദധാനോ
മുദാ കദാചിന്നിജ ഭാഗിനേയം
സ രാമവൎമ്മാണമുവാച കാവ്യം
വിധീയതാം ഭാരതസംഗ്രഹാഖ്യം"

എന്ന പദ്യങ്ങളിൽ നിന്നും തെളിയുന്നുണ്ടു്. അവിടത്തെ പിൽക്കാലം കോലത്തിരിയായ ഉദയവൎമ്മത്തമ്പുരാന്റെ ആശ്രിതന്മാരായിരുന്ന ഭാഷാകവികളായ കോട്ടൂർ നമ്പ്യാരും പൊനത്തിൽ ശങ്കരൻനമ്പൂതിരിയും. കോട്ടൂർ

നമ്പ്യാർ നളകഥപ്പാട്ടുണ്ടാക്കിയതു് തമ്പുരാന്റെ അറിവോടുകൂടിത്തന്നെയാണെന്നു്,

"കോലഭൂപൻതന്റെ കാലിണ വന്ദിച്ചു
കോൽക്കളിപ്പാട്ടായിക്കീർത്തിച്ചു നളകഥ
കോലത്തുനാട്ടിന്റെ കേളി പരത്തണം
കോലകോലംപൂണ്ട കോലവംശേശ്വരീ"

എന്ന പാദങ്ങളിൽ നിന്നു മനസ്സിലാക്കാം. നളകഥയ്ക്കു പുറമേ പ്രസ്തുത കവി കുചേലകഥ, പഞ്ചവൃത്തം, സുഭദ്രാഹരണം എന്നീ കൃതികളും നിർമ്മിച്ചിട്ടുണ്ടു്. ഇവയിൽ സുഭദ്രാഹരണം ഞാൻ കണ്ടിട്ടില്ല. ശങ്കരൻനമ്പൂതിരിയുടെ കൃതികളാണല്ലോ ചെറുശ്ശേരിഭാരതംപാട്ടും കൃഷ്ണപ്പാട്ടും. അവയിലെ പ്രകൃതത്തെ സംബന്ധിച്ചു വരികളും ശ്ലോകങ്ങളും മുമ്പുതന്നെ ഉദ്ധരിച്ചിട്ടുണ്ടു്. ഉൽകൃഷ്ടകവിതകളുടെ കാരയിതാക്കന്മാരെന്ന നിലയിൽ പുണ്യശ്ലോകന്മാരായ കേരളവർമ്മയ്ക്കും ഉദയവർമ്മയ്ക്കും അനശ്വരവും അത്യന്തം സ്പൃഹണീയവുമായ സ്ഥാനമാണുള്ളതു്; എങ്കിലും ഉദയവർമ്മകോലത്തിരിയെ മലയാളികളാകമാനം കൂടുതൽ സ്നേഹിക്കുകയും, ശ്ലാഘിക്കുകയും വേണം. കാരണം, അമ്മാമൻ പരിപൂർണ്ണത സിദ്ധിച്ച സംസ്കൃതസാഹിത്യത്തെ ഒന്നുകൂടി പ്രാഭവപ്പെടുത്തുകയേ ചെയ്തുള്ളു; അനന്തിരവനാകട്ടെ, പാരതന്ത്ര്യത്താൽ ഉൽഗതി കിട്ടാതുഴലുന്ന മലയാളഭാഷയേയും, കേവലം ശൈശവാവസ്ഥയിൽത്തന്നെയിരിക്കുന്ന ഭാഷാസാഹിത്യത്തേയും ഉറക്കൊള്ളിക്കുവാൻ—പരിപൂർണ്ണതയിലെത്തിക്കാൻ—ആകുന്നു പരിശ്രമിച്ചതു്. ഉദയവർമ്മകോലത്തിരിക്കു് മലയാളഭാഷയോടു് ഇപ്രകാരമൊരഭിനിവേശം ഉണ്ടാകാൻ കാരണമെന്തെന്നു് ഊഹിക്കുവാൻപോലും ആധുനികന്മാർക്ക് ശക്യമല്ല. ഭാഷാസാഹിത്യാന്തരീക്ഷം ആക

മാനം സംസ്കൃതഘനപടലങ്ങളും, ദ്രമിഡചണ്ഡവാതവും വികൃതമാക്കിയിരുന്ന അക്കാലം, സംസ്കൃതത്തിൽ മുളച്ച്, സംസ്കൃതത്താൽ തളിൎത്ത് അതിങ്കൽതന്നെ വളൎന്നുവന്ന ചൊദനം തുടങ്ങിയ കവിതരുക്കളെ ഉദയവൎമ്മമന്ദാനിലൻ ഒന്നിളക്കിയതും ആ മഹാവൃക്ഷങ്ങൾ ശ്രുതിമധുരങ്ങളായ കവിതാഫലങ്ങൾ വൎഷിച്ചതും കൈരളീദേവിയുടെ സ്വതഃസിദ്ധമായ സ്വാതന്ത്ര്യശക്തിയുടെ പരിണാമമായിട്ടും, ഭാഷാഭിമാനികളായ മലയാളികളുടെ മഹാഭാഗധേയമായിട്ടും കരുതുക!

കവികൾക്ക് ആവുന്നേടത്തോളം പ്രോത്സാഹനം നല്കുന്നതിൽ ഉദയവൎമ്മകോലത്തിരി ബദ്ധശ്രദ്ധനായിരുന്നുവെന്ന് പഴയ രേഖകൾ പരിശോധിക്കുമ്പോൾ മനസ്സിലാകുന്നുണ്ട്. കോട്ടൂർനമ്പ്യാൎക്ക് കൊടുത്ത സ്ഥാനമാനാദികളുടെ വിവരമാണിത്:

“തെയ്യംപാടിക്ക് പേരുവിളി കൊടുത്തതു—കൊല്ലം ൯൨൨ ചെന്ന കന്നി ഒന്നാന്തീയതി അന്തിവെക്കീട്ടു തെയ്യംപാടി കോട്ടൂരധികാരി നമ്പ്യാരക്കു തുകൈനീളകയിൽ എഴുതിയ ആചാരം—തെയ്യമ്പാടി ചിലികയുംകെട്ടി കോട്ടയിൽ പടിഞ്ഞാറേ കൊട്ടിലിൽ വന്നു നിന്നതിന്റെ ശേഷം അകത്തു കാൎയ്യം പറയുന്നവരു തെക്കംകൂറ്റിൽ കാൎയ്യം പറയുന്നവരോടറിയിച്ചു. എന്നാൽ തെക്കംകൂറ്റിൽ കാൎയ്യം പറയുന്നവരു തിരുമുമ്പിൽ ചെന്നു തിരുവുള്ളത്തിലേററിയതു മുമ്പേതുവായി കല്പന പ്രകാരം തെയ്യംപാടി തുകൈ നീങ്ങിയതിന്നു ശേഷം കളരിവാതുക്കൽ വിടകൊള്ളണമെന്നു തിരുവുള്ളത്തിലേററിയേരം അധികാരീന കല്പിച്ചു മുമ്പാകെ നിറുത്തി. തെക്കംകൂറ്റിൽ കാൎയ്യം പറയുന്നവരു കോടിപ്പുടവിരിച്ചു അധികാരീന ഇരുത്തിയ ശേഷം കോലത്തിരു

വടി. വെള്ളിക്കിണ്ണത്തിനാരി വാരി അധികാരിന്റെ തലയിൽ ഇട്ട മൂന്നു പ്രാവശ്യം കോട്ടൂരധികാരി നമ്പ്യാരെ എന്നരുളിച്ചെയ്തു. ആയതുപ്രകാരം അധികാരി നമ്പ്യാരക്ക എഴുതിയ തരക്. എന്നാൽ കൊല്ലം ൯൨൨ ചെന്ന കന്നി ഒന്നാന്തീയതി ശിവേശപുരത്തുമണ്ഡപത്തിൽ എഴുതിയതു—." പൊന്നത്തിൽ നമ്പൂതിരിക്കും ഉദയവർമ്മകോലത്തിരി സ്ഥാനമാനങ്ങൾ നൽകീട്ടുണ്ട്. അവയെപ്പറ്റി പിന്നീടു പ്രസ്താവിക്കാം.

ഇനി, ചെറുശ്ശേരിഭാരതംപാട്ട്, കൃഷ്ണപ്പാട്ട് എന്നിവകളുടെ കർത്താവിനെപ്പറ്റി എനിക്കു കണ്ടുകിട്ടിയേടത്തോളം രേഖകളെ അടിസ്ഥാനപ്പെടുത്തി ഉപന്യസിക്കാം. ഈ രണ്ടു കൃതികളും ഒരാളുടെ വകതന്നെയാണെന്നതിന്നു ലക്ഷ്യങ്ങൾ കൃതികളിൽനിന്നു വെളിവാകുന്നുണ്ട്.

"ഇന്ദിരാവല്ലഭൻ തന്നുടെ ചാരത്തു"
"ദീപ്തികൾ മെയ്യിൽ പരക്കയാലെ"
"കാളിന്ദീവെള്ളത്തിൽ മുങ്ങിനിന്നീടുന്ന
കൈലാസശൈലംതാനെന്നപോലെ"
"അംഭോജകാന്തനും ജംഭാരിമുമ്പായു-
ള്ളമ്പരുമമ്പോടു സംഭവിച്ചു"
"മേളം കലർന്നോരു കാളിമ പൂണ്ടു ന-
ല്ലോളങ്ങളാളുമക്കാളിന്ദീതാൻ" എന്നീ വരികൾ രണ്ടു കൃതികളിലും കാണുന്നതിനാലും, പാരുറവു, ചേണുറവു, ചെഞ്ചമ്മെ, തിട്ടതി, കോഴ, ഞായം, നണ്ണുക, വെണ്ണുക, കോലുക, പുംസന്മാർ, തേറിനാലും എന്നാദിയായ പദങ്ങൾ രണ്ടു ഗ്രന്ഥങ്ങളിലും സുലഭമായിരിക്കുന്നതിനാലും ഇവയുടെ ജനകത്വം ഒരേ വ്യക്തിയിൽത്തന്നെ ആരോപിക്കാം.

ഇനി എന്റെ നോട്ടത്തിൽ പെട്ടിട്ടുള്ള കുറെ താളിയോലഗ്രന്ഥങ്ങളിലുള്ള വിവരങ്ങൾ പരിശോധിക്കാം. കൃഷ്ണഗാഥയുടെ ഒരു പഴയ പകർപ്പിൽ ഒടുവിൽ ഇങ്ങനെ എഴുതീട്ടുണ്ട്;

"വീഴക്ഷരം വരി പിണങ്ങുക വള്ളി പുള്ളി
ദീർഘാദിവീഴ്ച ചില ബിന്ദുവിസർഗ്ഗമെല്ലാം
ഇത്യാദി പുസ്തകമെഴുത്തിൽ വരുന്ന ദോഷം
ബുദ്ധിഭ്രമാൽ, ബുധജനങ്ങൾ പൊറുത്തുകൊൾക.

ശുഭമസ്തു. കൊല്ലം ൯൯൮-ാമതു മിഥുനം ൩൧-ാം തീയതി ബുധനാഴ്ചയും ആയില്യനക്ഷത്രവും ദ്വിതീയ തിഥിയും കൂടിയ ദിവസം എഴുതിത്തീർത്ത പുസ്തകം. ഹരി. കൊല്ലം ൭൭൨-ൽ തലൂല് മാധവവാരര് എഴുതിത്തീർത്ത കൃഷ്ണപ്പാട്ടിനെ വാലുശ്ശേരിക്കോട്ടയിൽ രാഘവൻ കരലിഖിതം ഗുരുനിയോഗത്താൽ—പൊനത്തിൽ ശങ്കരൻ നമ്പിടി രചിച്ച കൃഷ്ണപ്പാട്ട് സമാപ്തം—." ൮൯൦-ൽ പകത്തീട്ടുള്ള ഒരു താളിയോലഗ്രന്ഥത്തിൽ, "ഹരിഃ ഗുരവെ ശരണം. പൊനംനമ്പിടിയുടെ കൃഷ്ണപ്പാട്ടു" എന്നു കാണുന്നു. ഇതിനും പുറമെ ൯൩൯-ലും ൯൮൮-ലും എഴുതിത്തീർത്ത രണ്ടു ഗ്രന്ഥങ്ങൾ വേറെയും ഉണ്ട്. ഇവയിൽ നിന്നെല്ലാം കൃഷ്ണപ്പാട്ടു ൭൭൨-ന്നു മുമ്പുതന്നെ നല്ലപോലെ പ്രചരിച്ചിരുന്നുവെന്നും, അതിന്റെ കൎത്താവു് പൊനത്തിൽ ശങ്കരൻനമ്പിടിതന്നെയാണെന്നും മനസ്സിലാകുന്നു. ചെറുശ്ശേരിഭാരതത്തിന്റെ താളിയോലഗ്രന്ഥങ്ങളിൽ ഒന്നിൽ "പൊനത്തിൽ വലിയനമ്പിടിയുണ്ടാക്കിയ ഭാരതംപാട്ടു" എന്നും, വേറൊന്നിൽ "പൊനത്തിൽ ശങ്കരസൂരിണാ വിരചിതാ ശ്രീഭാരതഗാഥാ" എന്നും, മൂന്നാമത്തേതിൽ "കൊല്ലവഷം ൯൮൯ ചിങ്ങം ൨-ാംനു- എഴുതിത്തീർത്തു" എന്നും എഴുതിക്കാണുന്നു.

ളുകളുംകൂടി നോക്കുമ്പോൾ ചെറുശ്ശേരിഭാരതവും കൃഷ്ണപ്പാട്ടും പൊനത്തിൽ ശങ്കരൻനമ്പൂതിരി(നമ്പിടി)യുടെ കൃതികൾതന്നെയാണെന്നു തീർച്ചയാകുന്നുണ്ട്. പൊനത്തിലില്ലത്തേക്കു ദത്തെടുക്കപ്പെടുന്നതിനു മുമ്പിൽ രചിച്ചതായതുകൊണ്ടുതന്നെയാണ് ഭാരതംപാട്ടിന്നു ചെറുശ്ശേരി ഭാരതം എന്നു പേരുണ്ടായത്.

മേൽ കാണിച്ച ലക്ഷ്യങ്ങൾക്കു പുറമെ വേറെയും ചിലതെല്ലാം ഇവിടെ ഉദ്ധരിക്കേണ്ടിയിരിക്കുന്നു. കൊ. വ. ൬൨൯-മുതൽ ൬൭൦-വരെയാണല്ലോ ഉദയവർമ്മ കോലത്തിരി രാജ്യഭാരം ചെയ്തത്. "കൊല്ലം ൬൨൦-ാമാണ്ടിൽ പള്ളിക്കുറുപ്പോലത്തു ഉദയവർമ്മരായ കോലത്തിരുവടി ധർമ്മടത്തെഴുന്നള്ളി സാമൂതിരിത്തമ്പുരാനുമായി സമയംചെയ്തു" എന്നും, "കൊല്ലം ൬൨൯ മകരമാസി പതിനാറുചെന്ന നാളിൽ തിരുമനസ്സുണർത്തിച്ചപ്രകാരം പൊനത്തിൽ ചങ്കരൻനമ്പിടിക്കു മൂന്നമ്പലത്തിൽ ജന്മസ്ഥം ശാന്തിയും, ബഹുമാനിച്ചു വീരചങ്ങലയും കല്പിച്ചു കൊടുത്തു. തെക്കംകൂററിൽ കാര്യംപറയുന്നവര് കൊല്ലത്താൽ ൪൦൦ ചീത് ഇടങ്ങഴി നെല്ലും നന്നാലു പണവും മുട്ടാതെ കൊടുക്കണമെന്നും അരുളിച്ചെയ്തു" എന്നും, "പിറ്റേന്നു വെളുപ്പിന്നു അരുളിച്ചെയ്തപ്രകാരം പൊനത്തിൽ കുഞ്ഞിനമ്പിടീന നമ്പൂരിപ്പാട്ടിലെക്കൂടെ സാമൂതിരിക്കുറുപ്പോലത്തയച്ചു" എന്നും 'ചിറക്കൽകോവിലകം പട്ടോലച്ചാർത്തി'ന്റെ പകർപ്പുകളിൽ കാണുന്നുണ്ട്. ഈ മൂന്നു സംഭവങ്ങളിൽനിന്ന്, കോലത്തിരിയും സാമൂതിരിയുമായി കൊ. വ. ൬൨൦-ൽ ധർമ്മട(ധർമ്മപട്ടണ)ത്തുവെച്ച് ഒരു സന്ധിയുണ്ടായെന്നും, ൬൨൯-ൽ പൊനത്തിൽ ശങ്കരൻനമ്പിടിക്കു ചില സ്ഥാനമാനങ്ങൾ കല്പിച്ചു നൽകിയെന്നും, അക്കൊല്ലംതന്നെ പൊനത്തി

ലില്ലത്തെ ഒരിളയ നമ്പിടിയെ സാമൂതിരികോവിലകത്തു അയച്ചുവെന്നും വെളിവാകുന്നു. ൬൨൯-ൽ ശങ്കരൻ നമ്പിടിക്കു പ്രസ്തുത സ്ഥാനമാനങ്ങൾ കല്പിച്ചുകൊടുക്കാൻ കാരണമെന്തായിരിക്കും എന്ന ചോദ്യം, എന്തു കൊണ്ടു് അദ്ദേഹം ആയിടയ്ക്കുണ്ടാക്കം രചിച്ച കൃഷ്ണപ്പാട്ടിനെ സംബന്ധിച്ച അനുമോദനമായ്ക്കൂട എന്ന വേറൊരു ചോദ്യത്തെ പുറപ്പെടുവിക്കുന്നുണ്ടു്. ചെറുശ്ശേരി യില്ലത്തെ അംഗമെന്ന നിലയിൽ ശങ്കരൻനമ്പിടി എഴുതിയ ഭാരതംപാട്ടിന്നു, രാജഹസ്തങ്ങളിൽനിന്നും, പ്രത്യേകിച്ചു് ഉദയവർമ്മകോലത്തിരിയെപ്പോലുള്ള ഒരു മഹാന്റെ തൃക്കയ്യിൽനിന്നും, സമ്മാനങ്ങൾ അർഹിക്കത്തക്ക പാകതയില്ലെന്നു പറയുന്നതു് തെററാകുമെന്നു തോന്നുന്നില്ല. നേരെ മറിച്ചു് ൬൨൯-ൽ കല്പിച്ചു നൽകിയ പ്രസ്തുത സമ്മാനങ്ങൾ ആ കാലത്തിന്നടുത്തായി ആ കവി സാർവ്വഭൗമൻ രചിച്ച കൃഷ്ണപ്പാട്ടിനെ അടിസ്ഥാനപ്പെടുത്തിത്തന്നെയാകാൻ തരമുണ്ടുതാനും. ഈ അനുമാനം സ്വീകാര്യമാണെങ്കിൽ കൃഷ്ണപ്പാട്ടു് എഴുതിയതു് ൬൨൪-നും ൬൨൯-നും മദ്ധ്യേ ആണെന്നു വന്നുകൂടുന്നു.

സാമൂതിരികോവിലകത്തു പോയ പൊനത്തിൽ കുഞ്ഞിനമ്പിടി ആരായിരിക്കും എന്ന ചോദ്യം ഈ ഘട്ടത്തിൽ വിസ്മരിക്കാവതല്ല. കുഞ്ഞിനമ്പിടി ശങ്കരൻനമ്പിടിയുടെ മകൻ ആകാനേ തരമുള്ളു. സന്താനമില്ലായ്ക്കയാലാണു് ചെറുശ്ശേരിയില്ലത്തുനിന്നും ശങ്കരൻനമ്പിടിയെ പൊനത്തിലില്ലത്തേയ്ക്കു ദത്തെടുത്തതെന്നു മുമ്പു തന്നെ പറഞ്ഞുകഴിഞ്ഞു. അപ്പോൾ, പൊനത്തിലില്ലത്തെ അംഗമായ്ക്കഴിഞ്ഞതിന്നു മേൽ ശങ്കരൻനമ്പിടി വേളി കഴിച്ചുവെന്നും, അതിലുണ്ടായ ഉണ്ണിയാണു് കുഞ്ഞിനമ്പിടിയെന്നും വിചാരിക്കാം; വിശിഷ്യ ൬൨൯

ആയക്കപ്പോഴേക്കും ആ കുഞ്ഞിനമ്പിടിക്കു മാതാപിതാക്കന്മാരെ വിട്ടു് അന്യദേശത്തു പോയി താമസിക്കത്തക്ക പ്രായം എത്തിയിരുന്നുവെന്നും ഊഹിക്കാം. എന്തായാലും ചെറുപ്പത്തിൽ കുഞ്ഞിനമ്പിടി കോലത്തിരിത്തമ്പുരാന്റെ കല്പനയനുസരിച്ചു സാമൂതിരിക്കോവിലകത്തേക്കു പോവുകയുണ്ടായി എന്നു വ്യക്തമാകുന്ന സ്ഥിതിക്കു്, കാകതാലീയന്യായേന പ്രകൃതത്തോടു സംബന്ധിച്ചതല്ലെങ്കിലും അതിപ്രധാനമായ ഒരു സംഗതി വെളിവാകുന്നുണ്ടു്. രാമായണചമ്പു തുടങ്ങിയ അസംഖ്യം ഭാഷാചമ്പുക്കളുടെ കർത്താവായ 'പുനം' ഈ കുഞ്ഞിനമ്പിടി തന്നെയാണെന്നു തീരുമാനിക്കാം. പതിനെട്ടരക്കവികളിൽ അരക്കവിയെന്നു വിളികൊണ്ട പുനംനമ്പൂരിയും കൃഷ്ണഗാഥാകർത്താവായ പുനംനമ്പൂരിയും വെവ്വേറെ വ്യക്തികളാണെന്നും ഇതുകൊണ്ടു തീർച്ചയാകുന്നു. ഈ കുഞ്ഞിനമ്പിടിയുടെ അഥവാ 'അരക്കവി'യുടെ പേർ എന്തെന്നു കാണിക്കത്തക്ക യാതൊരു ലക്ഷ്യവും കിട്ടിക്കഴിഞ്ഞിട്ടില്ലെന്നും പറഞ്ഞുകൊള്ളട്ടെ.

ഇത്രത്തോളം ചെയ്ത പ്രസ്താവനയിൽ നമ്പൂതിരിയെന്നും നമ്പിടിയെന്നും വ്യവസ്ഥയില്ലാതെ ഉപയോഗിച്ചിരിക്കുന്നതായി കാണാം. ഇതിന്റെ കാരണവും വിശദീകരിക്കേണ്ടിയിരിക്കുന്നു. കേരളത്തിന്റെ ഉത്തരഖണ്ഡം അതായതു കോലത്തുനാടു 'നമ്പിടിഖണ്ഡ'മാണു്. പെരിഞ്ചെല്ലൂർഗ്രാമക്കാരായ ആഢ്യൻനമ്പൂതിരിപ്പാടന്മാരേയും കൂടി നമ്പിടിമാരെന്നു വിളിച്ചുവന്നിരുന്നതായി പഴയ രേഖകളിൽനിന്നുമറിയുന്നു. ആവക രേഖകളിൽ പലതിലും ഒരേ അവസരത്തിൽതന്നെ ഒരാളെപ്പറ്റി നമ്പൂരിയെന്നും നമ്പിടിയെന്നും വിളിച്ചുകാണുന്നുണ്ടു്. കൊ. വ. ൯൬൪-ലെ ടിപ്പുവിന്റെ ആക്രമണത്തിന്നു ശേഷം

മാത്രമാണ് കോലത്തുനാട്ടിൽ ഉള്ള ആഢ്യബ്രാഹ്മണർ നമ്പിടിയെന്ന പേർ തീരെ വേണ്ടെന്നുവെച്ചത്.

കൈയിൽ കിട്ടിയേടത്തോളം കരുക്കളെ വെച്ചും കൊണ്ടു് ചെറുശ്ശേരിഭാരതം, കൃഷ്ണപ്പാട്ട് എന്നീ കൃതികളുടെ നിർമ്മാതാവായ ശങ്കരൻനമ്പൂതിരിയെപ്പററി ഇത്രത്തോളം മാത്രമേ പ്രസ്താവിക്കാൻ നിർവ്വാഹമുള്ളൂ എന്നു സമ്മതിച്ച് ഇനി കൃതികളിലേക്കു കടക്കാം.

# III



സൽഗ്രന്ഥങ്ങളെ നിർമ്മിച്ചു് കൈരളിയുടെ സൌഭാഗ്യം വർദ്ധിപ്പിച്ചിട്ടുള്ള മഹാകവികളിൽ പ്രഥമഗണനീയനാണ് ശങ്കരൻനമ്പൂതിരി എന്നതിന്നു സംശയമില്ല. ഭാഷാപ്രണയികളുടെ ഇടയിൽ എന്നല്ല കേവലം പാമരന്മാരുടെ ഇടയിൽപോലും (ചെറുശ്ശേരി) ഭാരതം പാട്ടിൻെറയും, കൃഷ്ണപ്പാട്ടിൻെറയും പേർ കേൾക്കാത്തവർ ഉണ്ടായിരിക്കും എന്നു വിചാരിക്കാൻ കൂടി നിർവ്വാഹമില്ല. അത്ര മേൽ സുപ്രസിദ്ധങ്ങളാണ് ആ കൃതികൾ. ചിങ്ങമാസം തുടങ്ങിയാൽ കൃഷ്ണപ്പാട്ടു വായിക്കുന്ന പതിവ് കോലത്തുനാട്ടിൽ ഇന്നും കഷ്ടിച്ചു നിലനിന്നു പോരുന്നു. ഗുണപൌഷ്കല്യംകൊണ്ടു പ്രാചീനകൃതികളുടെ മുമ്പിൽ നിൽക്കുന്ന കൃഷ്ണപ്പാട്ടി (കൃഷ്ണഗാഥ) നെ അതിഗംഭീരമായും വിസ്തൃതമായും സാഹിത്യപഞ്ചാനനൻ രാജശ്രീ പി. കെ. നാരായണപിള്ള ബി. എ., ബി. എൽ. നിരൂപണം ചെയ്തിട്ടുണ്ടു്. ഇവിടെ ഭാരതം പാട്ടിലെ ഏതാനും ഭാഗങ്ങളെ ചൂണ്ടിക്കൊണ്ടു് എത്രയും സ്ഥൂലമായ നിലയിൽ വിമർശിക്കാനെ ഞാൻ ഒരു

ബൊട്ടന്നല്ലൂ; അതിന്നു മാത്രമെ എന്നൊഴെപ്പൊണ്ടാവുകയു മുള്ളു.

പ്രകൃതത്തിന്റെയും അപ്രകൃതത്തിന്റെയും നടുവിൽ നിന്നുകൊണ്ട് അശ്രുതപൂർവ്വമായിരിക്കാനിടയുള്ള ഒരു സംഗതിയെപ്പററി പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഭാരതംപാട്ടിന്നും കൃഷ്ണപ്പാട്ടിന്നും പുറമെ പൊനത്തിൽ ശങ്കരൻനമ്പൂതിരിയുടെ ഒരു ലഘുകൃതിയെ ഈ ഘട്ടത്തിൽ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു. 'ചെല്ലൂരുമേശസ്തോത്രം' എന്നാണ് കൃതിയുടെ പേർ. നമശ്ശിവായ എന്ന പഞ്ചാക്ഷരിയുടെ ആദ്യക്ഷരങ്ങൾ കൊണ്ടാരംഭിച്ചിട്ടുള്ള അഞ്ചു ശ്ലോകങ്ങളാണിതിലുള്ളത്. 'പൊനംനമ്പൂരിയുടെ ചെല്ലൂരുമേശസ്തോത്രം' എന്ന് അലേഖയിൽ വ്യക്തമായി എഴുതീട്ടുള്ളതുകൊണ്ട് ഈ സ്തോത്രത്തിന്റെ കർത്തൃത്വത്തിൽ സംശയത്തിന്നു വഴിയില്ല. സ്തോത്രമാണിത്;

"നാഗാരിവാഹനവിരിഞ്ചവരപ്രദായ
നാഗേന്ദ്രചർമ്മവസനായ ദിഗംബരായ
നാഗേന്ദ്രഹാര.........കൃതഭൂഷണായ
ചെല്ലൂരുമേശവരദായ നമശ്ശിവായ.

(മൂന്നാംപാദത്തിലെ മൂന്നക്ഷരങ്ങൾ അലേഖ ദ്രവിച്ചു കാണാതെയായിരിക്കുന്നു)

"മാരാർത്തിതാപഭയശോകവിനാശനായ
മാനാഭിമാനഗുണദോഷവിവർജ്ജിതായ
മാകണ്ഡബാണവിനിപാതിതവിഗ്രഹായ
ചെല്ലൂരുമേശവരദായ നമശ്ശിവായ.

ശീതാംശുഖണ്ഡപരിബദ്ധജടാധരായ
ശീതാംശു സൂര്യശിഖിനേത്രവിഭൂഷിതായ

ശിക്ഷാദികല്പനിഗമാവൃതവന്ദിതായ
ചെല്ലൂരമേശവരദായ നമശ്ശിവായ.

വാമാംഗയാ ഗിരിജയാ സുഖസേവിതായ
വാചസ്പതിപ്രമുഖഭക്തവരപ്രദായ
വാഗീശവിഷ്ണുവിവിധൈരുപസേവിതായ
ചെല്ലൂരമേശവരദായ നമശ്ശിവായ.

യക്ഷേശസിദ്ധസുരകിന്നരസേവിതായ
യജ്ഞാദികർമ്മനിവഹൈരഭിപൂജിതായ
യക്ഷാദിഭൂതദിശബന്ധവരപ്രദായ
ചെല്ലൂരമേശവരദായ നമശ്ശിവായ;"

കവിതാഗുണമൊന്നുമില്ലെങ്കിലും, മഹാകവിയായ പുനം നമ്പൂതിരിയുടേതായതുകൊണ്ടു് ഈ ചെറുകൃതിയെ മറക്കാൻ പാടില്ലാത്തതാണെന്നേ പറയുന്നുള്ളൂ.

ചെറുശ്ശേരിഭാരതവും കൃഷ്ണഗാഥയും ഏകോദരസഹോദരങ്ങളാണെന്നു മുമ്പുതന്നെ പറഞ്ഞുകഴിഞ്ഞു. ആകൃതികൊണ്ടും പ്രകൃതികൊണ്ടും അവ അങ്ങനെതന്നെയാണെന്നതിലേക്കു് ആ കൃതികളിലെ പല ഭാഗങ്ങളും സാരമായ ലക്ഷ്യം വഹിക്കുന്നുണ്ടെന്നു പ്രസ്താവിച്ചും കഴിഞ്ഞു. ഇങ്ങനെ ഒരേ കവിയുടെ കൃതികളാണിവ രണ്ടും എന്നു സിദ്ധിക്കുന്നുണ്ടെങ്കിലും, ഇവയ്ക്കു തമ്മിൽ ഗണ്യമായ അന്തരമുണ്ടെന്നും പറയാതിരിക്കാൻ തരമില്ല. പ്രകൃതിയുടെ പ്രത്യേകതകൾ പരിശോധിക്കുമ്പോൾ ചെറുശ്ശേരിഭാരതം പുനംകവിയുടെ പ്രഥമസന്താനമാണെന്നു വെളിവാകും. കൃഷ്ണഗാഥയിൽനിന്നും വളരെ താഴ്ന്ന പടിയിലാണു് ഭാരതഗാഥയുടെ നില്പു്. ഈ ഒരു സംഗതിയാൽ ചെറുശ്ശേരിഭാരതത്തെ മാനിക്കേണ്ടതില്ലെന്നു് ഒരിക്കലും പറയാൻ പാടില്ല. നൂറായിരം ഗ്രന്ഥങ്ങളടങ്ങിയ മഹാഭാരതസാഗരത്തെ ഭാഷ

യിൽ ഉള്ളംകയ്യിലടക്കിക്കാണിക്കുകയാണു പുനരാവൃത്തി ചെയ്തിട്ടുള്ളതു്. അപ്പോൾ ഇതിൽ പലേ കുറവുകളും വന്നുപെട്ടേക്കാം. ഇത്രത്തോളം ചുരുക്കിയിട്ടും, ഇതിൽ അങ്ങോളമിങ്ങോളം അനിതരസാധാരണമായ മാധുര്യം ഒഴുകിക്കൊണ്ടിരിക്കുന്നുണ്ടെന്ന വസ്തുതയാണു് വാസ്തവത്തിൽ പ്രശംസനീയമായിരിക്കുന്നതു്.

"പങ്കജമങ്കതൻകൊങ്കയിൽ തങ്ങുന്ന
കുങ്കുമപങ്കകദംബംതന്നാൽ
അങ്കിതമായുള്ള നന്മണിമാറുമ-
പ്പങ്കജനേത്രവും, പാൽമൊഴിയും
കഞ്ജവിലോചനമാരുടെ മാനസം
ചഞ്ചലമാക്കുന്ന പുഞ്ചിരിയും
പൂഴിയിൽ വീണു തിരഞ്ഞുനിന്നീടുന്ന
പാഴാസ്സലീലയും ചാപലവും
കേടററ പാൽവെണ്ണ കാണുന്ന നേരത്ത-
ങ്ങാടുന്ന നാടകരീതികളും
ശ്യാമളകാന്തി കലർന്നുനിന്നീടുന്ന
കോമളമായുള്ള പൂവൽമെയ്യും
ഊനമറെറങ്കൽ പുലമ്പിനിന്നീടുവാ-
നാനായപ്പൈതലേ കൈതൊഴുന്നേൻ" എന്നു

ചൊല്ലുവാനും കേൾക്കുവാനും ഇമ്പമുള്ള വരികളാൽ ബാലകൃഷ്ണവിഗ്രഹം എത്രകണ്ടു സൂക്ഷ്മമായും സുന്ദരമായും വർണ്ണിച്ചിരിക്കുന്നുവെന്നു നോക്കുക! ഇമ്മാതിരി ചേതോഹരങ്ങളായ സ്തുതികൾ ചെറുശ്ശേരിഭാരതത്തിൽ അവിടവിടെക്കാണാം.

കുരുപാണ്ഡവന്മാരുടെ ബാലലീലാമത്സരമെന്ന അദ്ധ്യായത്തിൽ ശാപഗ്രസ്തനായ പാണ്ഡുവിൻെറ മരണ

കാരണമായ കാമവികാരവും, ദാരാപ്തിയും വർണ്ണിക്കുന്ന ഘട്ടത്തിൽ ഋതുകൾക്കെല്ലാം നിദാനമായ വസന്തർത്തുവെപ്പറ്റി,

"മംഗലനായുള്ളൊരംഗജൻ തന്നുടെ
ചങ്ങാതിയായ വസന്തമപ്പോൾ
ഗ്രീഷ്മത്തിൻ ചോടിൽനിന്നുണ്ടായ്‌വരുന്നുള്ളൊ-
രൂഷ്മതയൊക്കെ വറട്ടുവാനായ്
പാരിടംതന്നിൽ നടന്നുതുടങ്ങിനാൻ
മാരനും പിന്നെയങ്ങവ്വണ്ണമെ
സുന്ദരനായുള്ള കന്ദർപ്പൻ തന്നുടെ
സ്യന്ദനമായുള്ള തെന്നലപ്പോൾ
മല്ലികാ നല്ല കുരബോരി കുരുക്കുത്തി-
മുല്ലയും മാലതി മല്ലികയും
വാരിജം മുമ്പായ മറ്റുള്ള പൂക്കളു-
മോരോന്നെ പൂത്തു വിരിഞ്ഞവറ്റിൽ
ചാലെക്കളിച്ചു നടന്നുതുടങ്ങിനാൻ,
ബാലികമാരുടെ വീട്ടുതോറും;
ആശകൾ മൂന്നുമകന്നു നിന്നമ്പിനോ-
ടീശനെസ്സേവിച്ചു മൌനികളായ്
നിഷ്കളസേവയെച്ചെയ്യുന്ന ലോകർക്കും
ശുക്ലവികാരങ്ങൾ പൊങ്ങിപ്പിച്ചാൻ" എന്നു് എ-

ത്രയും ചതുരമായി പ്രസ്താവിച്ചതിൽ കാമകലയുടെ മർമ്മം എങ്ങനെ കൊള്ളിച്ചിരിക്കുന്നു! ഇതുപോലെ തന്നെ, അത്യഗാധമായ കിണറ്റിൽ ധർമ്മജന്റെ വൈരമോതിരം വീണു വിളങ്ങുന്നതു്,

"കാളിമ കോലുമിത്തോയത്തിൽനിന്നതു
കാളപയോദത്തിൽ മിന്നൽപോലെ" യാണത്രെ.

ആ വജ്രാംഗുലീയത്തിന്റെ തിളക്കവും, കിണറിന്റെ കയറവും, ജലത്തിന്റെ സ്വച്ഛതയും കാണിക്കാൻ ഈ ഉപമയല്ലാതെ മറെറാന്നും പറവുന്നതല്ലെന്നതിന്നു സംശയമില്ല.

ഗൂഢഭാവങ്ങളെ അതിസരസമായി വെളിപ്പെടുത്തുവാൻ ഇംഗിതജ്ഞനായ കവിക്കുള്ള മിടുക്ക് അസാമാന്യമാണ്. കിരാതത്തിൽ, അൎജ്ജുനൻ തപസ്സിന്നു പുറപ്പെടുമ്പോൾ വിരഹാർത്തയായ ദ്രൗപദി ആ കാമകോമളന്റെ നേൎക്കയയ്ക്കുന്ന കടാക്ഷത്തെ പുനംനമ്പൂതിരി വ്യാഖ്യാനിക്കുന്നതിങ്ങനെയാകുന്നു;

“കോമളകാന്തിയെക്കണ്ടൊരു നേരത്തു
കാമമാൽ പൂണ്ടൊരു കാമിനീതാൻ
കന്നൽത്താർ വെന്നുള്ള കൺമുനകൊണ്ടങ്ങു
കൊഞ്ചിക്കുഴഞ്ഞു പറഞ്ഞാളപ്പോൾ
ചെൽക്കണ്ണിമാരുടെ കണ്ണുകൾക്കെല്ലാമെ
പാൽക്കുഴമ്പായൊരു പൂവലംഗം
കാൽക്ഷണം വേവിട്ടു പോകുന്ന നേരത്തു
തീക്കനൽ കോരിച്ചൊരിഞ്ഞപോലെ
മെയ്യിലെഴുന്നൊരു വേദനയെല്ലാമെ
ദൈവമൊഴിഞ്ഞുമററാരറിഞ്ഞോർ?”

ഈ കടാക്ഷപ്രശ്നത്തിന്നു് ഏത്രയും സമുചിതമായ നിലയിൽ അദ്ദേഹം അൎജ്ജുനനെക്കൊണ്ടു കണ്മുനയാൽ മറുപടി കൊടുപ്പിക്കുകകൂടി ചെയ്യുന്നു! തപസ്സിന്നായിപ്പോകുന്ന പ്രേയാന്റേയും, അനുരാഗവതിയായ പ്രിയതമയുടേയും ഭാവവിശേഷങ്ങൾ ഇങ്ങനെയല്ലാതെ മററെങ്ങനെ വിവരിക്കാൻ സാധിക്കും?

നമ്പൂതിരിമാൎക്ക് സ്ഥായിയായുള്ള ഹാസ്യരസവും ഫലിതവും ഭാരതംപാട്ടിൽ അവിടവിടെ കാണാം. കാമവിവശനായ കീചകൻ പല്ലവാംഗിയായ സൈരന്ധ്രിയെന്ന ധാരണയിൽ കരിമ്പാറപോലുള്ള ഭീമനെ ആലിംഗനംചെയ്യുന്നതും, ആ മഹാശയൻ ആ കാമോന്മത്തനെ കശക്കി പിട്ടാക്കുന്നതും എല്ലാം,

"ആരുമെ കാണാതെ ദീപവും കൂടാതെ
മാരനും കാലനും ചങ്ങാതമായ്
പാരാകെ മേവുന്ന നാടകശാലയിൽ
പാരാതെ പൂകിനാൻ കീചകനും
കോമളയായൊരു സൈരന്ധ്രിയെന്നിട്ടു
ഭീമനെച്ചെന്നങ്ങണഞ്ഞു നേരെ
എന്നുടെ ജീവനാം നിന്നുടെ കയ്യില-
മെന്നങ്ങു ചൊല്ലിപ്പുണൎന്നു നേരെ
കൊങ്കകൾ കാണാഞ്ഞിട്ടേതിതെന്നിങ്ങനെ
ശങ്കിച്ചു നിന്നു താനൊട്ടുനേരം
ചീൎത്തു നിന്നീടുന്ന ദോസ്ഥലംകൊണ്ടങ്ങു
ചേൎത്തു ഞെരിച്ചൊരു പിണ്ഡമാക്കി
വാദ്യവും താളവും കൂടാതെ നല്ലൊരു
കൂത്തുകഴിച്ചാനപ്പാചകൻ താൻ"

എന്നീ വരികളാൽ എത്ര രസകരമായി വൎണ്ണിച്ചിരിക്കുവെന്നു നോക്കുക. ഇതിലും കടന്ന മട്ടിലാണ് കീചകൻെറ കാമപാരവശ്യവൎണ്ണന. രാത്രിയിൽ എല്ലാവരും ഉറങ്ങിയാൽ കാമതാപം തീൎക്കാൻ നൃത്തരങ്ങത്തിലെത്തണമെന്നു സൈരന്ധ്രി വാക്കു കൊടുത്തതിനു മേൽ,

അണിഞ്ഞൊരുങ്ങിയ കീചകന്റെ അലവലാതിയും പരാക്രമവുമാണിവ;

"മുപ്പത്തുനാഴിക നൽപകലായതി-
ന്നിപ്പോഴിട്ടിയായ് വന്നിതോ താൻ;
രാത്രിയിന്നാദിയായ് ചീർത്തുനിന്നീടുമി-
ദ്ധാത്രിയിലെങ്ങുമെയില്ലയോ താൻ;
ചിന്നത പൂണ്ടുള്ള ക്രൗഞ്ചങ്ങൾക്കെല്ലാമെ
നന്നായി വന്നിതിക്കാലമോർത്താൽ.
അംഗജൻ തന്നുടെ പാങ്ങായിനിന്നതി-
ന്നിങ്ങൾക്കു നന്നല്ലൊയെന്നും ചൊല്ലി
മൊട്ടുകൾ പൂണ്ടുള്ള മാലതീജാലത്തെ-
പ്പെട്ടെന്നു ചെന്നു പൊരിച്ചെറിഞ്ഞാൻ;
സന്ധ്യയെ വന്ദിപ്പാൻ വന്നതില്ലെന്നിട്ടു-
ങ്ങന്തണരോടു വഴക്കു പൂണ്ടാൻ.
വായസന്തന്നുടെ നാദത്തെ കേട്ടപ്പോൾ
പായിച്ചുകൂട്ടിനാൻ പാറയുമായ്;
കൂമ്പിനിന്നീടാഞ്ഞിൻ നിങ്ങളെന്നിങ്ങനെ
ആമ്പൽതൻ ചാരത്തു ചെന്നു ചൊന്നാൻ;
ചാലെ വിരിഞ്ഞുള്ള പങ്കജജാലത്തെ
മൂലമെ കൂടപ്പൊരിച്ചെറിഞ്ഞാൻ"

പച്ചപ്പകലിൽത്തന്നെ സന്ധ്യാവന്ദനം കഴിക്കാൻ ബ്രാഹ്മണരെ ധൃതിപ്പെടുത്തുന്നതിന്നു പുറമേ, കൂടടങ്ങാത്ത കാക്കക്കൂട്ടത്തിൽ കല്ലെറിയാനുംകൂടി ആ കാമകോമരം മടിക്കുന്നില്ല!

ഭഗവൽഭക്തിയെ വർണ്ണിക്കുക എന്നതു് ഏറ്റവും വിഷമമുള്ള കാര്യമാണെന്നതിന്നു സംശയമില്ല. വിശിഷ്യ, ഭക്തിപ്രകടനങ്ങളിൽ ഭഗവാന്റെയും ഭഗവൽ

ഭക്തന്റെയും ഭാവവിശേഷങ്ങളെ ചിത്രീകരിക്കുകയെന്നതു കൂടുതൽ ദുഷ്കരവും ആകുന്നു. എന്നാൽ ഈ വിഷയത്തിൽ പുനംകവി പ്രദർശിപ്പിച്ചിട്ടുള്ള നൈപുണ്യം അസാമാന്യമെന്നു തന്നെ പറയാം. മഹാരാജാവായ സുയോധനന്റെ ക്ഷണനം സ്വീകരിക്കാതെ കേവലം ഒരു ദാസീപുത്രനായ വിദുരന്റെ ഭവനത്തിൽ വിശപ്പോടുകൂടി ചെന്നുകയറുന്ന ഭഗവാനെക്കാണുമ്പോൾ അവിടെ നടക്കുന്ന കോലാഹലത്തിന് അററമില്ല. ഭഗവാന്ന് ആ പരമഭാഗവതൻ അർഘ്യപാദ്യമണിപീഠമെന്നിങ്ങനെയുള്ള സൽക്കാരസാമഗ്രികളൊന്നും നൽകാനല്ല ഭാവം! പിന്നെയോ, തന്നെത്താൻ മറന്നുകിടന്നു ചാടുകയാണ്!

"പന്നഗശായി താൻ വന്നതു കണ്ടിട്ടു
തന്നെയും കൂടെ മറന്നു മേന്മേൽ
ഭക്തനായുള്ളവൻ നിത്തം തുടങ്ങിനാ-
നത്തമക്കങ്ങനെ തോന്നി ഞായം;
ചിത്തം തെളിഞ്ഞുള്ള പങ്കജലോചനൻ
ഭക്തനായുള്ളവനോടു ചൊന്നാൻ,
നിത്തംകൊണ്ടേതുമെ യെന്നുടെയുള്ളിലെ
ക്ഷുത്തടങ്ങീടുന്നതല്ല ചൊല്ലാം.
പാലാഴിവർണ്ണന്റെ ലീലയെക്കേട്ടിട്ടു
പാലെത്തെളിഞ്ഞുള്ള ദാസീപുത്രൻ
ചാലെ വളർന്നോരു ഭാജനംതന്നിൽ നൽ
പാൽവെണ്ണ കൊണ്ടന്നു വെച്ചനേരം
ആനായനാരിമാർ നൽകിനിന്നീടിന
ആനായച്ചേരിയിലെന്നപോലെ

ആനനംതന്നിൽവെച്ചാനന്ദമാംവണ്ണം
പാനംതുടങ്ങിനാനാഴിവർണ്ണൻ”

ആ ദാസീപുത്രൻ നൽകിയ ഭക്ഷ്യങ്ങൾ അമ്പാടിയിലെ പരമഭക്തകളായ ഗോപികമാർ നൽകിയവപോലെ തന്നെ ഹൃദ്യമായി ഭവിച്ചു എന്നു പറഞ്ഞതിൽ ഒതുങ്ങി കഴിഞ്ഞു. ആ ഭക്തന്റെയും ആ ഭക്തദാസന്റെയും അന്യോന്യാനുഭാവത്തിന്റെ അപാരത!

ദാരുണമായ ഒരു വിലാപത്തെക്കൂടി എടുത്തു കാണിച്ച് ഈ ഭാഗം അവസാനിപ്പിക്കാം. അഭിമന്യുവിന്റെ മൃതശരീരം കണ്ട് അതിദുഃഖിതയായി പൂഴിയിൽ വീണുരുണ്ടു മാറത്തലച്ചുകൊണ്ട് സുഭദ്ര കേഴുകയാണ്;

“പൊന്മയമാകിയ നിർമ്മലദേഹമൊ
നന്മുഖപത്മമൊ എന്മകനെ;
അമ്മിഞ്ഞ ചാലച്ചുരന്നു നിന്നീടുമ്പോ-
ളുന്മേഷം പൂണ്ടു വളർന്നിതൊ താൻ
കൌതുകവിദ്യയൊ, ധൈര്യമൊ, വീര്യമൊ
ഏതു മറപ്പതെൻപൈതലെ ഞാൻ!
ഓർത്തുകണ്ടീടുമ്പോഴെന്നെയിന്നിങ്ങനെ-
യാർത്തിയാംവാരിയിൽ ചേർത്തിപ്പോൾ
ദുർമ്മതരായുള്ള കൌരവന്മാരല്ല
ധർമ്മജന്മാവെന്നു വന്നുകൂടും
പററാത്ത കൈബലം പൂണ്ട ജനങ്ങളി-
ന്നാററമില്ലാതോളമിങ്ങിരിക്കെ
പാപിയായേറ്റവുമെൻപൈതലെയല്ലൊ താൻ
ചാപവും നൽകിയയച്ചുവിട്ടു”

ഈ വിലാപത്തിൽ മൃതനായ പുത്രന്റെ ധൈൎയ്യവീൎയ്യപരാക്രമങ്ങളെ അനുസ്മരിക്കുന്നതോടുകൂടി അസംഖ്യം ബലവാന്മാർ വേറെയും ഇരിക്കെ കേവലം ബാലനായ സ്വപുത്രനെ പടയ്ക്കയയ്ക്കുവാൻ തക്ക ഹൃദയശൂന്യത ധൎമ്മപുത്രൎക്കുണ്ടായല്ലോ എന്നുകൂടി സുഭദ്ര ആക്ഷേപിക്കുന്നു.

ഇത്രയും സാമാന്യമായി പ്രസ്താവിച്ചതിൽ നിന്ന് ഭാരതംപാട്ടിന്റെ ഏകദേശമൊരു സ്വഭാവം വെളിപ്പെട്ടിരിക്കുമെന്നു തോന്നുന്നു. എന്നാൽ ഹൃദയംഗമമായ അനേകം സംഗതികൾക്കിടയിൽ അസുന്ദരങ്ങളായ പ്രയോഗങ്ങളും അതിൽ കടന്നുകൂടീട്ടുണ്ടെന്നു പറയാൻ മടിക്കേണ്ടതില്ല. പക്ഷെ ഈ കാൎയ്യത്തിൽ ഒന്ന് നാം നല്ലപോലെ ഓൎക്കേണ്ടതുണ്ട്. മുദ്രണലോകത്തിൽ ചെറുശ്ശേരിഭാരതത്തിന്നുതന്നെയാണ് പ്രഥമാവതാരമെന്ന പ്രത്യേകതയുള്ളത്. അനേകം ആണ്ടുകൾകൊണ്ടുണ്ടായിട്ടുള്ള ഭാഷാപരിഷ്കാരം അതിന്റെ ഉച്ചസ്ഥാനത്തെത്തിക്കഴിഞ്ഞിരിക്കുന്ന ഇക്കാലത്തുപോലും സാമാന്യഗ്രന്ഥങ്ങളിൽ അസമഞ്ജസങ്ങളായ പ്രയോഗങ്ങൾ കാണുന്നുവെന്നിരിക്കെ ഭാഷയുടെ ശൈശവാവസ്ഥയിലുണ്ടായിട്ടുള്ള ഈ കൃതിയിൽ അവിടവിടെ കാണുന്ന അസ്വാരസ്യങ്ങൾ തീൎച്ചയായും ക്ഷന്തവ്യങ്ങൾതന്നെ. ചെറുശ്ശേരിഭാരതത്തിലെ വൈരൂപ്യങ്ങൾക്കു കവി മാത്രമല്ല കാരണഭൂതനെന്നും, കവിയുടെ കാലത്തിന്നും, ഭാഷയുടെ നിലയ്ക്കും അവകളിൽ പ്രധാനമായ പങ്കുണ്ടെന്നും മാത്രമേ ഞാൻ പറയുന്നുള്ളു.

ഒരു വാക്കുകൂടി പറഞ്ഞുകൊണ്ട് ഈ ഉപന്യാസത്തിന്നു പൂൎണ്ണവിരാമമിട്ടേക്കാം. ൧൦൯൫-ൽ എന്റെ അച്ഛൻ, മഹാമഹിമശ്രീ ചിറയ്ക്കൽ കോവിലകത്തു രാമവൎമ്മ ഇളയതമ്പുരാൻ— ഇപ്പോഴത്തെ വലിയതമ്പുരാൻ—

തിരുമനസ്സിൽ നിന്നും ആണു് ആദ്യമായി ചെറുശ്ശേരി ഭാരതത്തെ സഹൃദയലോകത്തിന്നു പരിചയപ്പെടുത്തിയതു്. ശ്രീമഹാഭാരതത്തിന്റെ ഈ വാമനാവതാരവുമായി മഹാജനങ്ങൾക്കുള്ള ബന്ധം ഒന്നുകൂടി ഉറപ്പിക്കുവാനും, അതോടുകൂടി ഗ്രന്ഥത്തെപ്പററിയും ഗ്രന്ഥകത്താവിനെക്കുറിച്ചും ഇത്രത്തോളം ഉപന്യസിക്കുവാനും സൌകൎയ്യം സിദ്ധിച്ചതിൽ എനിക്കു് അനല്പമായ ആനന്ദമുണ്ടു്. ഇതിലുമധികം ഒരു ചാരിതാൎത്ഥ്യം എനിക്കു കിട്ടുവാനില്ലതാനും.




ശക്തിഭവനം, ചിറയ്ക്കൽ.
3—1—1113.

എന്നു്
ടി. ബാലകൃഷ്ണൻനായർ ബി. എ.

# വിഷയാനുക്രമണികം.





കേരള സാഹിത്യ
അക്കാദമി


---

# ചെറുശ്ശേരിഭാരതം

## അദ്ധ്യായം ൧.

---

### കഥാപ്രസംഗം

ഇന്ദിരാവല്ലഭൻതന്നുടെ ചാരത്ത--
*ങ്ങിന്ദ്രാദിദേവകൾ ചെന്നുനിന്നാർ
സന്ദേഹംകൂടാതേ സന്തതമന്പോടു
ചിന്തിച്ചതൊന്നൊന്നേ നൽകിനൽകി
സ്വൎപ്പദംതന്നിൽ വിളങ്ങിനിന്നീടുന്ന
കല്പകപാദപമെന്നപോലെ
ചൊല്ലാൎന്ന പാലാഴിതന്നിൽ വിളങ്ങുന്ന
കല്യാണകാരുണ്യകല്ലോലമേ!
എങ്ങളിലുള്ളൊരു കാരുണ്യമുണ്ടാവാൻ
മംഗലനായോനേ! കൈതൊഴുന്നേൻ.
ജന്മജന്മങ്ങളിൽ ചെയ്തുനിന്നീടുന്ന
കന്മഷജാലത്തെപ്പോക്കുവാനായ്
വേദിയരെല്ലാൎക്കുമാധാരമായുള്ള
വേദങ്ങളുണ്ടല്ലോ വേണ്ടുംവണ്ണം
വേദങ്ങൾ ചൊല്ലരുതാത്ത ജനങ്ങൾക്കു
പാതകംപോക്കുവാൻ ഭൂതലത്തിൽ
ശ്രീവേദവ്യാസനാം മാമുനി നിൎമ്മിച്ചു
ശ്രീമഹാഭാരതഗാഥ മുന്നം

---

* ഇന്ദ്രാദിദേവകൾ ചെന്നുനിന്നാൽ. ഇന്ദ്രാദിദേവകൾ ചെന്നു ന്നില്ലേ, എന്നു് രണ്ടു പാഠഭേദം.

ശ്രീപരീക്ഷിത്തിന്റെ പുത്രനു കേൾപ്പാനായ്
ശ്രീവൈശമ്പായനനാമമുനിതാൻ
മിത്രമായുള്ള കുരുരാജന്മാരോടു
വിസ്തരിച്ചമ്പോടു ചൊന്നതിപ്പോൾ
മൂഢനാമെന്നിലും മൂഢരായുള്ളോൎക്കും
ഭൂഷണമായുള്ള ഭാഷണമായ്
തീൎത്തുനിന്നീടുവാനോൎത്തുനിന്നീടുമെ-
ന്നാൎത്തിയെത്തീൎത്തു തുണയ്ക്കേണമെ.
ഭൂലോകവാസികൾക്കാലംബമായ് നല്ല
ശൈലേന്ദ്രകന്യകയോടുംകൂടി
ചൊല്ലാൎന്ന *ചെല്ലൂർ വിളങ്ങിനിന്നീടുന്ന
കല്യാണകാരുണ്യകൈവല്യമേ!
ആശ്രയിച്ചീടിനേൻ നിൻപാദപങ്കജ-
മാശ്രിതവത്സലനായ ദേവ!
പാലിൽ കലൎന്നുള്ള നെയ്പോലെ സന്തതം
പാരേഴുമേഴും നിറഞ്ഞവനേ!
ഭക്തജനപ്രിയ! സിദ്ധജനാശ്രയ!
ശത്രുക്ഷയത്തിനു കൎത്തൃഭൂത!
അന്തകനാശന! ദന്തിചൎമ്മാംബര!
ചെന്താർശരാന്തക! കൈതൊഴുന്നേൻ.
ദുഷ്കൃതി തീൎത്തു നൽ സൽഗതി നൽകുന്നോ-
രിക്കഥ പണ്ടു ചമച്ചതെല്ലാം
കൊമ്പുകൊണ്ടമ്പോടു ലേഖനം ചെയ്തോരു
ശംഭുതൻനന്ദന! തമ്പുരാനേ!
ആധിയും വ്യാധിയുമായതായോരോരോ
ബാധകൾ വന്നു പിണഞ്ഞീടാതെ

---

* പെരിംചെല്ലൂർഗ്രാമം. ഗ്രാമപരദേവതയായ **ശ്രീരാജരാജേശ്വരപ്പെരുമാളെയാണ്** ഇവിടെ അനുസ്മരിച്ചിട്ടുള്ളത്.

*പൂരിച്ചുകൂട്ടുവാൻ നിന്നുടെ കാരുണ്യ-
പൂരമിന്നെങ്കൽ $പുലരേണമേ.
നിഷ്കളനായ് നിന്ന നിർഗ്ഗുണന്തന്നുടെ
ജിഹ്വാതനാഗ്രത്തിൽനിന്നു തോന്നി
ഉത്തമമായുള്ള വിദ്യകൾക്കെല്ലാമേ
വിത്തായി മേവുന്ന തത്വമൂർത്തേ!
താർത്തേനെ വെല്ലുന്ന വാർത്തകൾ സന്തതം
പേർത്തുപേർത്തമ്പോടു നൽകിനൽകി
സക്തനായ്മേവുമെൻ ചിത്തസരോജത്തിൽ
നൃത്തമാടീടണം നിത്യവും നീ
പങ്കജമങ്കതൻകൊങ്കയിൽ †ചേർന്നുള്ള
കുങ്കുമപങ്കകദംബംതന്നാൽ
അങ്കിതമായുള്ള നന്മണിമാറുമ-
പ്പങ്കജനേത്രവും പാൽമൊഴിയും
കഞ്ജവിലോചനമാരുടെ മാനസം
ചഞ്ചലമാക്കുന്ന പുഞ്ചിരിയും
പൂഴിയിൽ വീണു തിരിഞ്ഞുനിന്നീടുന്ന
||പാഴായ്മലീലയും ചാപലവും
കേടററ പാൽവെണ്ണ കാണുന്നനേരത്ത-
ങ്ങാടുന്ന നാടകരീതികളും
ശ്യാമളകാന്തി കലർന്നുനിന്നീടുന്ന
കോമളമായുള്ള പൂവൽമെയ്യും
ഊനമററെങ്കൽ പുലമ്പിനിന്നീടുവാ-
നാനായപ്പൈതലേ! കൈതൊഴുന്നേൻ.

---

* പൂർണ്ണമാക്കുവാൻ; നിർവ്വിഘ്നസമാപ്തിക്കായി എന്നു സാരം.

$ വിളങ്ങേണമെ.

† തങ്കുന്ന എന്നു പാഠഭേദം.

|| വിളങ്ങി.

ഭാര്യയോടൊന്നിച്ചു സന്തതം മേവുന്ന
ഭൈരവജാതകവീരമൂർത്തേ!
ജംഭാരിതൻഭയമമ്പോടു തീർത്തൊരു
നിമ്പമം കമ്പമറ്റെങ്കലെന്നും
സംഭവിച്ചീടുന്ന സന്താപം തീർത്തുതീ-
ർത്തമ്പോടു മേവണം തമ്പുരാനേ!
പ്രാജ്ഞനായുള്ളൊരു †കോലാധിനാഥൻത-
ന്നാജ്ഞയെക്കൊണ്ടല്ലോയിന്നീവണ്ണം
സംഭവമാദിയായ് സംഹാരത്തോളവും
സംക്ഷേപമായിട്ടു ചൊല്ലുന്നെന്നാൽ
പാതകം പോക്കുന്ന ഭാരതഗാഥ ഞാൻ
$ചേതയിലമ്പോടറിഞ്ഞവണ്ണം
തീർത്തുനിന്നീടുവാനോർത്തുനിന്നീടുമെ-
ന്നാർത്തി തീർത്തീടേണം തമ്പുരാനേ!
ഏതാനുമൊന്നിതിൽ ചേരാതെ പോകിലും
ഭേദമുണ്ടെങ്കിലുമേറുകിലും
ദൂഷണമോരോന്നേ ചിന്തിച്ചു ചിന്തിച്ചു
ഭൂഷണമാക്കാതെ കണ്ടു നേരെ
ഗാഥകൾ കേട്ടു തെളിഞ്ഞവരമ്പോടു
ശോധിച്ചുകൊള്ളുകയെന്നേ വേണ്ടു
വാരണനാമം കലർന്നിന്നൊരുയും
പാരുററു മേവുന്ന രാജധാനി
ഐരാവതത്തിന്റെ കാരണംതന്നാലെ
പാരിലുണ്ടായിതു പണ്ടുപണ്ടേ
മംഗലദേവതതന്നുടെ കാരുണ്യം
തിങ്ങിനിന്നീടുമബ്ഭൂതലത്തിൽ

† കോലത്തിരിത്തമ്പുരാൻ. പ്രസ്താവന നോക്കുക.

$ ബുദ്ധിയിൽ; മനസ്സിൽ.

തിങ്ങിനിന്നീടും സമൃദ്ധിതൻസന്താന-
മിങ്ങുമനേയെന്നു പറഞ്ഞുകൂടാ.
മാന്യങ്ങളായുള്ള രത്നങ്ങളോരോന്നേ
ധാന്യങ്ങൾപോലെ വിളഞ്ഞുനിന്നങ്ങും
ഭാസുരമായ ഗൃഹങ്ങളെക്കാണുമ്പോൾ
വാസവമന്ദിരമെന്നു തോന്നും.
വെണ്മ കലർന്നു വിളങ്ങിനിന്നീടുന്ന
വെണ്മാടമോരോന്നേ പാർത്തുകണ്ടാൽ
ബാലേന്ദുശേഖരൻ നാടകമാടുന്ന
ശൈലശതാംഗമൊന്നാണുമല്ലോ.
മറവുള്ള നാനാധനങ്ങളുമേറ്റവും
¶മുറ്റീട്ടു പിന്നെയങ്ങുണ്ണുമേ.
സ്വർല്ലോകസിന്ധുരൻ തുല്യത ചേർന്നിനി-
നല്ലാഭം പൂണ്ടുള്ള പൊയ്കകളും
*ചാതുര്യം ചേരുന്ന പൂവുകൾ മേന്മേലേ
†പൂരിച്ചു മേവുന്ന കാവുകളും
കല്പകമാമരന്തന്നോടു ചെഞ്ചെമ്മെ
ദർപ്പംകലർന്നുള്ള വൃക്ഷങ്ങളും
ഐരാവതത്തിനു തുല്യത പൂണ്ടുള്ള
വാരണവീരസമൂഹങ്ങളും
ഉച്ചൈശ്ശ്രവസ്സുകളെന്നു പ്രസിദ്ധമാ-
മശ്വങ്ങൾതന്നോടു തുല്യങ്ങളാമ്
വായുവിൻവേഗത്തെ വെന്നങ്ങു പായുന്ന
വാജികൾതന്നുടെ രാശികളും

¶ തിങ്ങി; തികഞ്ഞു.
* മനോഹരമായി; ഭംഗിയോടെ.
† പരിപൂർണ്ണമായി; സമൃദ്ധമായി.

ഇന്ദ്രവിമാനങ്ങൾ വന്ദിച്ചുപോരുന്ന
സ്യന്ദനജാലവും തോരണവും
സത്യവും ധമ്മവും വിദ്യയും വിത്തവും
വൃത്തിയും ശക്തിയും വീരതയും
ഇത്തരമോരോരോ വസ്തുക്കൾ പൂണ്ടുള്ളോ-
രുത്തമന്മാരുടെ വീടുതോറും
മേനകാതന്നോടു നേരായിപ്പോരുന്ന
മാനിനിമാരെയും കാണുന്നേരം
മന്നിടംതന്നിൽ വിളങ്ങിനിന്നീടുന്ന
വിണ്ണകമത്രെയിതെന്നുതോന്നും
ഇങ്ങനെയോരോരോ മംഗലജാലങ്ങൾ
തിങ്ങിനിന്നീടുന്ന നൽപ്പുരിയിൽ
ശക്തനായുള്ള ഭീമന്റെ പുത്രിയാ-
യുത്തമയായുള്ളൊരുത്തരയിൽ
ശ്രീപരീക്ഷിത്തെന്ന മന്നവനായിട്ടു
ശ്രീപതിതാൻ വന്നവതരിച്ചു
ദ്വാരകാവാസികൾക്കാലംബമായുള്ള
വാരിജലോചനനെന്നപോലെ.
പാരിടം പാലിച്ചുപോരുന്നകാലത്തു
വീരന്മാരോടു കലന്നനന്നായ്
നായാട്ടിന്നായിട്ടു പോയോരുകാലത്തു
മേനിയിലുണ്ടായ ദാഹത്താലേ
പാനീയം തേടി നടക്കുന്നനേരത്തു
മൌനിയായുള്ളവന്ന മാമുനിതൻ
കണ്ഠത്തിലാമ്മാറു ചേത്തുനിന്നീടിനാൻ
കണ്ടോരു പന്നഗത്തോലെടുത്തു
മാനസമമ്പോടു ദേവങ്കൽ വെച്ചിട്ടു
ധ്യാനിച്ചിരുന്നതുകാരണമായ്

മന്നവൻ വന്നിങ്ങു ചാരത്തുനിന്നതും
പന്നഗംതൻ*തുകിലിട്ടതും താൻ
പാദസരോജങ്ങൾ കൂപ്പാതെ പോയതു-
മേതുമറിഞ്ഞീല മാമുനിതാൻ
ആപത്തുമൂലമഹങ്കാരം പൊങ്ങിയ
ഭൂപതിതാനും പോയ്ക്കൊണ്ടു പുക്കാൻ.
ഉത്തമനായുള്ളൊരംഗിരസ്സിന്നു നൽ
പുത്രനായുള്ളൊരു മാമുനിതാൻ
അച്ഛനെക്കാണ്മാനായ്ച്ചാരത്തുചെന്നിട്ടു
തച്ചരണങ്ങളെക്കൂപ്പുന്നേരം
കണ്ഠത്തിൽ പൂണ്ടൊരു പന്നഗത്തെക്കണ്ടു നി-
ന്നിടലും പൂണ്ടുടൻ നോക്കുന്നേരം
പാപിയായുള്ളൊരു ഭൂപതിതന്നുടെ
വ്യാപാരമെന്നതറിഞ്ഞു ചൊന്നാൻ
കഷ്ടതയിങ്ങിനെ ചെയ്തതുമൂലമാ-
യിഷ്ടനായുള്ളൊരു ഭൂപതേ! നീ
സപ്തദിനത്തിനകത്തു മരിക്കേണം
തക്ഷകൻ ദംശിച്ചിട്ടെന്നിങ്ങിനേ
അച്ഛനു ഞാനിന്നു ചെയ്തോരു വ്യാപാര-
മിച്ഛയായില്ലയോയെന്നറിവാൻ
ബോധത്തെ നൽകുന്നൊരംഗത്തെച്ചെഞ്ചമ്മേ
ആദരവോടു തൊടുന്നനേരം
ഞെട്ടിയുണർന്നവൻ പുത്രനെക്കണ്ടിട്ടു
പെട്ടെന്നു ചെന്നു പുണർന്നനേരം
ഭൂപതി ചെയ്തോരു പാഴായ്മവേലയും
ശാപത്തെച്ചൊന്നതും ചൊല്ലിച്ചെമ്മേ

---

* തോൽ.

പാദസരോജങ്ങൾ കൂപ്പുന്നനേരത്തു
വേദനപൂണ്ടവൻതാനും ചൊന്നാൻ.
പാപിയല്ലേതുമെബ്ഭൂപതിയോക്കുമ്പോ-
ളാപത്തിൻകാരണം വന്നതത്രേ.
*ഓരാതെ വന്നതുകാരണമായിട്ടു
ഘോരമായുള്ളോരു പാപം പോവാൻ
സാക്ഷാൽ പിതാമഹൻതന്നുടെ നന്ദനൻ
മോക്ഷത്തെത്തന്നെയും ചൊല്ലി പിന്നെ
ശാപം തനിക്കു ഭവിച്ചതും മോക്ഷവും
ഭൂപതിതന്നോടു ചൊൽവതിന്നായ്
ഉത്തമനായോരു ദൂതനെയേകിനാൻ
സിദ്ധനായുള്ളോരു മാമുനിതാൻ
ശാപവും മോക്ഷവും കേട്ടോരു മന്നവൻ
പാപത്തെപ്പോക്കി മരിപ്പതിന്നായ്
യോഗിയായുള്ളോരു ശ്രീശുകൻ തന്നോടു
ഭാഗവതസ്തുതി കേട്ടു കേട്ടു
തക്ഷകൻചെന്നങ്ങു തൊട്ടുതിന്നീടായ്വാൻ
രക്ഷയും ചെയ്തു പൂരിച്ചപ്പോൾ
കള്ളനായുള്ളവൻ മാങ്കനിതന്നുടെ-
യുള്ളിലടങ്ങിയൊളിച്ചു മെല്ലെ
ഭൂമിപൻതാനതു പെട്ടെന്നെടുത്തിട്ടു
ഉമണം പാക്കുമ്പോൾ നാസികയിൽ
ക്രുദ്ധനായ് ചെന്നങ്ങു തൊട്ടോരു നേരത്തു
സത്വരം പുക്കിനാൻ വിഷ്ണുലോകേ.
മുക്തിയെത്താതനു കൈവരുത്തീടുവാൻ
പുത്രനായുള്ള ജനമേജയൻ

* ആലോചിക്കാതെ.

ധൎമ്മങ്ങൾ മേന്മേലെ ചെയ്തുനിന്നീടിനാൻ
കൎമ്മങ്ങളും പിന്നെയവ്വണ്ണമേ.
പ്രാജ്ഞനായുള്ളോരു മന്നവൻതന്നുടെ
ആജ്ഞയിപ്പാരിൽ നടന്ന കാലം
അൎത്ഥനെക്കൊണ്ടൊരു പാപിയെക്കൊല്ലുവാ-
നിൎബ്ബന്ധമാകയാലന്നൊരു നാൾ
പ്രാജ്ഞനായുള്ളോരു കാശ്യപൻതന്നെയും
യജ്ഞത്തിനായി വരുത്തിച്ചൊന്നാൻ.
പണ്ടേയിന്നമ്മുടെ വൈരിയായുള്ളോരു
കുണ്ഡലിതന്നെയിക്കുണ്ഡംതന്നിൽ
ഹോമിച്ചുകൊള്ളണമെന്നതു കേട്ടിട്ടു
മാമുനി താനതു ചെയ്വതിനായ്
മന്ത്രവും ചൊല്ലിയങ്ങാവാഹിച്ചീടുമ്പോൾ
സന്താപം പൂണ്ടൊരു തക്ഷകൻ താൻ
വാസവന്തന്നുടെ സിംഹാസനത്തിന്റെ
പാദത്തെച്ചുറ്റിയിരുന്നുകൊണ്ടാൻ
മന്നിടംതന്നിലെ നാഗങ്ങളെല്ലാമേ
നിന്നു *പൊറായ്കയാൽ വന്നു വന്നു
വഹ്നിയിൽ വീണു മരിച്ചതു കണ്ടിട്ടു
ഖിന്നനായുള്ളോരു മാമുനിതാൻ
തക്ഷകനോടുമേ സന്താപം കൂടാതെ
രക്ഷിച്ചതാരുപോലെന്നിങ്ങനെ
മാനസംകൊണ്ടങ്ങു നോക്കുന്ന നേരത്തു
വാനവർനായകനെന്നറിഞ്ഞു
ദേവകൾകോനെയും തക്ഷകൻതന്നെയു-
മാവാഹിച്ചീടിനാനാശുവപ്പോൾ

* സഹിക്കായ്കയാൽ.

നാകികൾനാഥനും നാഗവുമൊന്നിച്ചു
മാഴ്കാതെ വന്നതു കണ്ടനേരം
എന്തിനി വേണ്ടതെന്നിങ്ങിനെ തന്നിലേ
ചിന്തിച്ചുകണ്ടോരു മാമുനിതാൻ
ആരണശാപത്താലല്ലോ നിൻതാതനെ
വീരനായുള്ളവൻ തൊട്ടതെന്നാൽ
ഇന്നിവൻതന്നെ ദഹിച്ചു നിന്നീടുവാ-
നേതുമേ യോഗ്യത വന്നുകൂടാ.
താതനെപ്പോലെയിന്നേതാനും ചിന്തിച്ചു
പാതകം *പൂരിച്ചു കൊള്ളല്ലാതേ.
ഇങ്ങിനെ ചൊല്ലിയമ്മന്നവൻതന്നുള്ളിൽ
പൊങ്ങിന കോപവും മന്ദമാക്കി
കുണ്ഡികതന്നിലേ വെള്ളത്തെച്ചൊരിയ-
കബന്ധത്തിലെങ്ങും തളിക്കുന്നേരം
ദഗ്ദ്ധമായ്പോയോരു പാമ്പുകളെല്ലാമേ
രക്തബീജനെന്ന രാക്ഷസന്തൻ
രക്തം തെറിച്ചു കബന്ധങ്ങൾപോലെ പോ-
ന്നുത്ഥിതമായിട്ടു കാണായ്വന്നു.
കാശ്യപൻതന്നെയയച്ചോരു മന്നവൻ
വേശ്മത്തിലമ്പോടു മേവുംകാലം
സർപ്പങ്ങൾതന്നുടെ ശാപത്തിൻകാരണ-
മത്ഭുതവീര്യനായുള്ളവൻ താൻ
ചിത്രപാണ്ഡുവെന്ന വ്യാധിയുണ്ടാകയാൽ
ചിത്തവിഷാദത്തെക്കോലും കാലം
അത്തലായുള്ളോരു ക്രൂരിരുട്ടിന്നൊരു
മിത്രനായുള്ളോരു മാമുനിതാൻ
ദന്തിപുരത്തിലകത്തെഴുന്നുള്ളിനാൻ
ബന്ധുവായുള്ളവൻതന്നെക്കാണ്മാൻ

---

* ആർജ്ജിച്ചു.

ശ്രീവൈശമ്പായനമാമുനിതന്നുടെ
ശ്രീപാദം കുമ്പിട്ടു ശുദ്ധിയപ്പോൾ
എന്നതു കണ്ടോരു മാമുനിപുംഗവൻ
നന്നായി മേവുകയെന്നു ചൊല്ലി
ചാരുവായുള്ളോരു ദേഹമെന്തിങ്ങിനെ
ചാലേ വെളുത്തു ചമഞ്ഞതെന്നാൻ.
ഭൂപതിവീരൎക്കു ഭൂഷണമല്ലാതെ
വേലകളേതാനും *ചേരുവോരേ.
എന്നതു കേട്ടോരു മന്നവൻ ചൊല്ലിനാൻ
ധന്യനായുള്ളവൻ തന്നെ നോക്കി
താതനെക്കൊന്നോരു തക്ഷകൻ തന്നുടെ
ചേതന പോക്കേണമെന്നു നണ്ണി
പന്നഗയാഗവും നന്നായിച്ചെയ്യിച്ചു
ഖിന്നത പോയെന്നു നണ്ണുംകാലം
ഇങ്ങിനെയായിച്ചമഞ്ഞതു കണ്ടു ഞാൻ
മംഗലനായുള്ള ഭൂമിദേവ!
ദൃഷ്ടമായ്വൃമിക്കുഷ്ഠത്തെപ്പോക്കുവാൻ
ദൃഷ്ടമായെന്തൊന്നു നല്ലതിപ്പോൾ.
ഭൂമിപനിങ്ങിനെ ചൊന്നതു കേട്ടിട്ടു
മാമുനിതാനും തെളിഞ്ഞു ചൊന്നാൻ.
താതനെ സ്നേഹിച്ചു ചെയ്തോരു കൎമ്മമി-
ന്നേതുവിനെന്നതുകാരണമായ്
സോമൻ തുടങ്ങിയീവംശത്തിലുണ്ടായ
ഭൂമിപന്മാരുടെ നാമങ്ങളും
പാരിടം പാലിച്ചിരുന്നപ്രകാരവും
വാരിജനേത്രന്റെ കാരുണ്യത്താൽ

---

* ൧) ചെല്ലുപോരയോ.

വീരന്മാരായുള്ള പാണ്ഡവരെവരും
വൈരികളായുള്ള കൌരവരും
ഭാരതമായുള്ള പോരിങ്കൽ വെന്നതു-
മോരോന്നെയിന്നിതു കേട്ടുകൊണ്ടാൽ
ശാപത്തിൻ കാരണം വന്നു പിണഞ്ഞൊരു
പാപമശേഷമായ്വന്നുപോകും.
ഉത്തമമാമുനി ചൊന്നതു കേട്ടിട്ടു
ചിത്തവും ചാലത്തെളിഞ്ഞു മേന്മേൽ
പ്രാൎത്ഥിച്ചു നിന്നതു കണ്ടൊരു നേരത്തു
ശാസ്ത്രികനാമവൻ താനും ചൊന്നാൻ.
കാല്പാന്തതോയത്തിന്മദ്ധ്യത്തിലമ്പോടു
സൎപ്പേന്ദ്രനായുള്ള തല്പത്തിന്മേൽ
ജാതങ്ങളാകുന്ന ഭൂതങ്ങൾക്കെല്ലാമേ
ആധാരമായുള്ള മാധവൻതാൻ
എണ്ണമററീടുന്ന സത്വങ്ങളെല്ലാമേ
തന്നിലടക്കിയുറങ്ങുമന്നാൾ
നാഭിയിൽനിന്നങ്ങു പൊങ്ങിത്തുടങ്ങീതു
ശോഭ കലൎന്നൊരു നൽസരോജം
പുഷ്പമായ്മേവുമന്നാഭിയിലുണ്ടായി
സ്രഷ്ടാവായുള്ളൊരു മാമുനി താൻ
താനായതാരെന്നു ചിന്തിച്ചുമമ്പോടു
മാനസംകൊണ്ടങ്ങുഴന്നു മേന്മേൽ
ബ്രഹ്മനെന്നുള്ളൊരു ബോധമുണ്ടായ്വന്നു
നിൎമ്മിപ്പാനേതുമേ *വല്ലീല്ലപ്പോൾ
മേളമാണീട്ടമന്നാളീകം തന്നുടെ
നാളത്തിന്നുടെയകത്തു പുക്കാൻ.

* സാധിച്ചില്ല.

അത്ഭുതമേററവും പൊങ്ങി നിന്നീടുന്ന
കല്പങ്ങൾ കണ്ടു തെളിഞ്ഞു മെല്ലെ
ചാലപ്പുറത്തു പുറപ്പെട്ട നേരത്തു
മാൽ പെട്ടു പിന്നേയും വല്ലായ്കയാൽ
എന്തെനി നല്ലതെന്നിങ്ങിനേ ചിന്തിച്ചു
സന്താപം പൂണ്ടങ്ങു നോക്കുന്നേരം
ഈശ്വരൻതന്നെ നീ സേവിച്ചുകൊൾകെന്നു
ശാശ്വതമായൊരു വാക്കുണ്ടായി
ധാതാവു തന്നുടെ നന്മുഖമോരോന്നിൽ
വേദങ്ങളും വന്നു ചേൎന്നിതപ്പോൾ
വിശ്വത്തിന്നാധാരമായി വിളങ്ങുന്ന
വിഷ്ണുവിൻകൎണ്ണമലങ്ങളപ്പോൾ
വൎണ്ണം തിരണ്ടോരു ദാനവരായിട്ടു
അൎണ്ണവംതന്നിന്നെഴുന്നുടങ്ങി
ഹംസസ്വരൂപനായ്മേവുന്ന ബ്രഹ്മനെ
ഹിംസിപ്പാനായിട്ടു ചെല്ലുന്നേരം
ചീൎത്തോരു മോദത്താൽ പേൎത്തുപേൎത്തമ്പോടു
തത്വങ്ങൾ ചൊല്ലി സ്തുതിക്കുന്നേരം
ഭദ്രനായുള്ളോരു പങ്കജലോചനൻ
നിദ്രയും കൈവിട്ടു ചെന്നണഞ്ഞു
ദ്വന്ദ്വമായ് നിന്നു പിണഞ്ഞോരു നേരത്തു
വെന്നു നിന്നീടുവാൻ വല്ലീല്ലൊട്ടും
കാലമൊരഞ്ചുസഹസ്രസംവത്സരം
ചാലക്കഴിഞ്ഞതു കണ്ട നേരം
വൈരികളോടു വരത്തേ ലഭിച്ചുടൻ
വാരിജലോചനൻ കൊന്നുവീഴ്ത്തി

മാമനായ്മേവുന്നോരമ്മധുതന്നുടൽ
*വിണ്ണിങ്കലാമ്മാറെ റിഞ്ഞുവിട്ടാൻ.
സോദരനായോരു കൈടഭന്തന്നുടെ
ചേതന കൈവിട്ടുപോയനേരം
മേദസ്സു തോയത്തിലെങ്ങും പരന്നിട്ടു
മേദിനിയായിച്ചമഞ്ഞുകൂടി.
ധാതാവു തന്നുടെ വേദന കേട്ടിട്ടു
വേദങ്ങളോതി വിളങ്ങും കാലം
പങ്കജലോചനൻ മേവി നിന്നീടുന്ന
പങ്കജമൂലത്തിന്നാദിയായി
പാതാളം മുമ്പായ ലോകങ്ങളോരോന്നേ
പാരാതെ പോന്നു ലഭിച്ചുതപ്പോൾ
പാലാഴി മുമ്പായുള്ളാഴികളുണ്ടായി
കൈലാസം മുമ്പായ ശൈലങ്ങളും
ദിവ്യങ്ങളായുള്ള ദ്വീപുകളോരോന്നേ
വെവ്വേറെ കാണായി വേണ്ടുംവണ്ണം
താരത്തിനുള്ളിൽ വിളങ്ങിനിന്നീടുന്ന
സാരസപത്രൂപനെയുള്ളിൽ നണ്ണി
നാരായണന്തന്റെ നാഭിസരോജത്തിൽ
നേരേ വിളങ്ങുന്ന നാന്മുഖന്തൻ
പുത്രനായ്യുന്നു പിറന്നുനിന്നീടിനാ-
നുത്തമനായ മരീചിയപ്പോൾ
ഉണ്ടായി ദക്ഷിണനേത്രത്തിലമ്പോടു
രണ്ടാമതത്രിയാം മാമുനിതാൻ
നന്മടിതന്നിന്നെഴുന്നിതു നാരദൻ
നന്മുഖമൊന്നിൽനിന്നംഗിരസ്സാം

* വിമ്മിങ്കൽ എന്നാണ് അധികം ഗ്രന്ഥങ്ങളിലും കാണുന്നതു്. 'വ്യോമത്തിലാമ്മാറു' എന്നു് ഒരു ഗ്രന്ഥത്തിൽ കാണുന്നു.

പ്രാണങ്കൽനിന്നു വസിഷ്ഠമഹാമുനി
ചേണുററ പാണിയിൽ നൽകി ക്രുപം
കണ്ണത്തിന്നൂടെ പുറത്തു പുറപ്പെട്ടാൻ
പുണ്യവാനായ പുലസ്ത്യനപ്പോൾ
ഭ്രാതാവായുള്ള പുലഹനാം മാമുനി
ധാതാവിൻനാഭിയിൽനിന്നുണ്ടായി
നൽഭൃഗുമാമുനി ത്വക്കിൽനിന്നുണ്ടായി
ദക്ഷൻതാനംഗുഷ്ഠംതന്നിൽ നിന്നും
വാക്കിങ്കൽനിന്നു സരസ്വതീദേവിയും
സാക്ഷാലനംഗനച്ഛില്ലിമദ്ധ്യേ
ജായയോടൊന്നിച്ചു ജാതനായ്മേവിനാൻ
സ്വായംഭുവൻമനു താനുമപ്പോൾ.
അമ്മനു തന്നുടെ പുത്രനായുണ്ടായി
ധർമ്മവാനായ പ്രിയവ്രതനും
ഉത്തമനായുള്ളോരുത്താനപാദനും
മുഗ്ദ്ധികമാർ പിന്നെ മൂവർതാനും
ആഹൂതിതന്നേ രതിക്കു കൊടുത്തിതു
ദേവഹൂതി പിന്നെക്കർദ്ദമനും
ധന്യനായുള്ളോരു ദക്ഷൻതാൻ നൽകിനാ-
നന്യയായുള്ള പ്രസൂതിതന്നെ
ഉത്തമന്മാരായ പുത്രന്മാരമ്പോടു
മുക്തിയെക്കാമിച്ചു മേവിനിന്നാർ.

# അദ്ധ്യായം ൨.

## ദേവാസുരാദികളുടെ ഉത്ഭവം

---

സന്തതിവേണമെന്നിങ്ങിനേ ചിന്തിച്ചു
വിന്ധ്യങ്കൽ നിന്നു തപസ്സു ചെയ്യാൻ
പാരാതെ പോയ പ്രജാപതിക്കമ്പോടു
നാരായണന്തന്റെ കാരുണ്യത്താൽ
പഞ്ചജനന്തന്റെ പുത്രിയായ്മേവുന്ന
പഞ്ചജനിയെന്ന മാനിനിയിൽ
ഹര്യ്യശ്വന്മാർ പതിനായിരമുണ്ടായി
ബാലാശ്വന്മാരുമുണ്ടവ്വണ്ണമേ
രാഗത്തെക്കൈവിട്ടു സേവിച്ചുനിന്നവൻ
യോഗത്തെപ്പൂണ്ടു വസിച്ച കാലം
ദക്ഷനുപിന്നെയബ് ഭാര്യ്യയിലുണ്ടായി
തൽക്ഷണ*മവ്വൃത്തു കന്യകമാർ
മംഗലജാലങ്ങൾ തിങ്ങിവിളങ്ങുന്നോ-
രംഗനമാരിൽ പതിമൂവരെ
ഈശ്വരൻതൻപദമാശ്രയിച്ചീടുന്ന
കാശ്യപമാമുനി വേട്ടകാലം
അത്രിതൻനേത്രത്തിലുത്ഥിതമായുള്ള
മുഗ്ദ്ധേന്ദുതന്നുടെ ഭാര്യ്യമാരിൽ
വ്യോമത്തിലമ്പോടു മേവിനാർ പിന്നെയ-
ക്കാമിനിമാരിലിരുപത്തേഴും

---

* അറുപതു്.

ശേഷിച്ച കന്യകമാരെയും വേൾപ്പിച്ചു
തോഷത്തെപ്പൂണ്ടവൻ മേവും കാലം
ആശ്ചര്യഭൃതമാരായി വിളങ്ങുന്ന
കാശ്യപമാമുനിപുത്രിമാരായ്
പുഷ്ക്കരവേണിമാരെല്ലാരിലും വെച്ചു
ചൊല്ലേക്കൊണ്ടു മേവുമദിതിയിങ്കൽ
അംഭോജകാന്തനും ജംഭാരിമുമ്പായു-
ള്ളമ്പരുമമ്പോടു സംഭവിച്ചു
സോദരിയായ ദിതിയിലങ്ങുണ്ടായി
മാധവദ്വേഷി ഹിരണ്യാക്ഷനും
സോദരനായ ഹിരണ്യകശിപുവു-
മാദിയായുള്ളവുന്ന ദൈതേയന്മാർ
$പററാത കാന്തി കലൎന്നു നിന്നീടുന്ന
മററുള്ള മാനിനിമാരിൽ നിന്നു
ഹൂഹൂതുടങ്ങിന ഗന്ധർവ്വവീരരും
രാഹു തുടങ്ങിന രാക്ഷസരും
മത്സ്യങ്ങൾ കൂൎമ്മങ്ങൾ മണ്ഡൂകജാലങ്ങൾ
വത്സങ്ങൾ വാജികൾ ശാപദങ്ങൾ
വൃക്ഷങ്ങൾ വല്ലികളൌഷധജാലങ്ങൾ
പക്ഷികൾ പാററകൾ പന്നഗങ്ങൾ
എന്നിവയോരോന്നേ സംഭവിച്ചമ്പോടു
മന്നിടംതന്നിൽ നിറഞ്ഞുകൂടി
ആരണരാദിയായുള്ള ജനങ്ങളും
ആരജരസൌഖ്യങ്ങളോടും കൂടി
ആൎയ്യനായുള്ളൊരു സൂൎയ്യനും സോമനും
പാരാതെ പാലിച്ചുപോരുംകാലം

$ മങ്ങാത്ത.

പ്രാജ്ഞനായുള്ളോരു ഗോപതിതന്നുടെ
സംജ്ഞയായുള്ള മനോജ്ഞയിങ്കൽ
കേവലന്തന്നോളം കാന്തി കലൎന്നോരു
വൈവസ്വതൻ മനുവുണ്ടായ്വന്നു
അമ്മനു തന്നുടെ പുത്രനായെത്രയും
ധൎമ്മവാനാമിളനന്നൊരു നാൾ
സേനകളോടു കലൎന്നു നിന്നങ്ങൊരു
കാനനം തന്നിൽപോയ്ചെല്ലുന്നേരം
നാരികൾ വേഷത്തെ പ്രാപിച്ചു കണ്ടുടൻ
* പാരിച്ച വേദനയോടും കൂടി
എന്തിനി നല്ലതെന്നിങ്ങനെ ചിന്തിച്ചി-
ട്ടന്തകവൈരിയെസ്സേവിച്ചപ്പോൾ
നിത്യനായുള്ളോരു സത്യപരായണൻ
പ്രത്യക്ഷനായ്വന്നു നിന്നു ചൊന്നാൻ
ഗൌരിതൻശാപംകൊണ്ടിങ്ങിനെ മന്നവ
ഘോരമായ്വന്നു ഭവിച്ചതെന്നാൻ
സ്ത്രീത്വമൊഴിഞ്ഞിന്നു മുന്നമേപ്പോലെ നിൻ
പുംസത്വം നൽകുവാൻ വേണ്ടിയല്ലൊ
വേദന പൂണ്ടു നീ സേവിച്ചു കാരണം
ഖേദം വരുത്തുന്നതുണ്ടു താനും
പങ്കജകാമുകൻ രാശിയാലൊന്നിന്നു
സംക്രമിപ്പോളവും നാരിയായി
നിന്നുവിളങ്ങിനാലന്യമാം മാസത്തിൽ
മന്നവനായിട്ടു നിന്നുകൊള്ളാം
പൂണ്ടൊരു ക്ഷേത്രത്തെസ്സംക്രമിച്ചിങ്ങിനേ
നീണ്ടൊരു കാലത്തെപ്പോക്കുകെന്നാൽ
എണ്ണമററീടുന്ന പാപങ്ങൾ വേറിട്ടു
പുണ്യവാനായ്വരും മേലിലും നീ

---

* വൎദ്ധിച്ച

അക്ഷണം കൊണ്ടങ്ങു ചെന്നവൻതന്നെയും
ഭക്ഷിച്ചുകൊള്ളുമദ്ദാനവൻതാൻ.
ഒന്നരണ്ടല്ലല്ലോയെന്നുടെ മക്കളെ-
ക്കൊന്നു മുടിച്ചതിമ്മാപാപി താൻ.
വൃദ്ധനായുള്ളൊരു ഭർത്താവുമിന്നൊരു
പുത്രനുമെന്നിയെയില്ലതാനും
ഭർത്താവു പോകിലൊ പുത്രനില്ലാശ്രയം
പുത്രനോ ശൈശവകാലമെല്ലൊ.
പാരാതെ കൊണ്ടുപോയ് നൽകിനിന്നീടുവാ-
നാരെയും കാണ്മതില്ലംബികെ! ഞാൻ.
എന്നതുകേട്ടൊരു കുന്തിതാനമ്പോടു
ഖിന്നയായുള്ളവളോടു ചൊന്നാൾ.
ഐവരുണ്ടെന്നുടെ പുത്രന്മാരങ്ങതിൽ
കൈബലം പൂണ്ടുള്ള ഭീമസേനൻ
വമ്പനായുള്ളൊരു ദാനവൻമുമ്പില-
ങ്ങമ്പോടു കൊണ്ടുപോയ് നൽകുമല്ലൊ.
തുഷ്ടയായുള്ളവളെന്നതു കേട്ടിട്ടു
ഇഷ്ടനായുള്ളവൻ താനുമായി
കുന്നോളം ഭോജനം നിർമ്മിച്ചു ചെഞ്ചെമ്മെ
നന്നായി നല്ലൊരു ചാട്ടിലാക്കി
ധന്യങ്ങളായുള്ള വ്യഞ്ജനജാലങ്ങ-
ളൊന്നൊന്നെ കൊണ്ടു നിറച്ചു നേരം
അംബതാൻചൊല്ലാലെയന്നിലം പൂകിനാൻ
വന്മദം പൂണ്ടുള്ള ഭീമസേനൻ.
പുഷ്ടമായുള്ളൊരു ഭോജനം കണ്ടിട്ടു
തുഷ്ടനായ് ചെന്നങ്ങു തേരിലേറി.
ഉണ്ടുണ്ടു ചെല്ലുന്ന മാരുതപുത്രനെ
കണ്ടൊരു ഭൂലോകകണ്ടകൻതാൻ

വണ്ണം തിരണ്ടൊരു ദാരുവേക്കൈക്കൊണ്ടു
തിണ്ണമണഞ്ഞൊന്നടിച്ച നേരം
ചീർത്തൊരു മോദത്താൽ മാരുതനന്ദനൻ
ദോസ്ഥലംകൊണ്ടങ്ങു താങ്ങി മെല്ലെ
മാററാനായുള്ളൊരു ദാനവവീരനോ-
ടേററം ചിരിച്ചു പറഞ്ഞാനപ്പോൾ.
ശക്തനായുള്ളൊരു വിപ്രകുലാന്തക
സത്വത്തെ കോല്ലുവാനെന്തുമൂലം.
ഉണ്ടൊരു ചോറുമങ്ങെന്നയുമൊന്നിച്ചി-
ട്ടുണ്ടുകൊള്ളാമെല്ലൊ എന്തു ചേതം.
ഇങ്ങിനെ ചൊല്ലിയണഞ്ഞു ചെന്നമ്പോടു
തുംഗനായുള്ളൊരു ദാനവനെ
തീച്ചൊരിഞ്ഞീടിന കണ്ണുമായ് ചെന്നപ്പോൾ
പാർശ്വത്തിൽ വെച്ചു ഞെരിച്ചു കൊന്നാൻ.
ദീനത വേറിട്ട വേദിയരെല്ലാരും
ദാനവവീരനു നൽകുംവണ്ണം
ഓദനമമ്പോടു നൽകിനിന്നീടിനാർ
വാതതനൂജനു വാഴ്തിനോടെ.
സന്താപം കൂടാതെ മന്നവരെവരും
ചെന്താമരക്കണ്ണൻതന്നെ നണ്ണി
ധന്യമായേവുന്നൊരന്നിലംതന്നിലെ
നിന്നു വിളങ്ങിനാർ നീതിയോടെ.

---

# അദ്ധ്യായം ൧൯.

## പാഞ്ചാലീസ്വയംവരം.

ഉത്തമനായുള്ള പാഞ്ചാലൻതന്നുടെ
പുത്രിയായുള്ളോരു കന്യകതാൻ
ചാലെ വളൎന്നു ചമഞ്ഞുതുടങ്ങിനാൾ
ബാലേന്ദു നാൾതോറുമെന്നപോലെ.
ശ്യാമളകാന്തി കലൎന്നിന്നൊത്രയും
കോമളമായൊരു പൂവൽമേനി
വാരുററ പൂമലർ പൂണ്ടുനിന്നീടുമ-
ക്കാർകുഴൽതന്നുടെ കാന്തി കണ്ടാൽ
താരങ്ങൾതന്നുടെയങ്കുരം പൂണ്ടുള്ള
കാർമേഘജാലങ്ങളെന്നു തോന്നും
കാർകുഴൽതന്നിലലങ്കരിച്ചീടിന
താർമധുവുണ്ടു മദിച്ചു മേന്മേൽ.
സന്തതം മേവുന്ന വണ്ടിണ്ടയെന്നത്രെ
കുന്തളകാന്തിയെച്ചൊല്ലിക്കൂട്ടു.
ആനനം തന്നോടു നേരായിപ്പോരുവാൻ
ഞാനിന്നു പോരായെന്നുള്ളിൽ നണ്ണി
ശങ്കിച്ചു പാതി മറഞ്ഞുനിന്നീടിന
തിങ്കൾതാനത്രെയത്തുന്നിടിലും.
മാലോകരുള്ളത്തിൽ മാൽപെടുത്തീടുന്ന
ബാലപ്പോർകൊങ്കകൾ പൊങ്ങുന്നേരം

പാരാതെ ചെന്നു പിണങ്ങിനിന്നീടുന്ന
വാരിജബാണനെ വെന്നുകൊൾവാൻ
തെണ്ടിവെച്ചീടിന ചാപമെന്നിങ്ങിനെ
കൊണ്ടാടിച്ചൊല്ലാമച്ചില്ലി കണ്ടാൽ.
ചേലെന്നു ചൊല്ലുകിൽ വേലിന്നു ദീനമാം
വേലെങ്കിൽ മാനിന്നുമവ്വണ്ണമെ
അംഗനാതന്നുടെ കൺമുന കാരണം
തങ്ങളിൽ നിന്നു കയത്തീടായ്വാൻ
കന്ദർപ്പൻതന്നുടെ ബാണങ്ങളെന്നോ ഞാൻ
കൺമുനതന്നെയിന്നുന്നിക്കുന്നു.
ഗണ്ഡസ്ഥലങ്ങളിൽ മണ്ടിനിന്നീടുന്ന
കർണ്ണപാശങ്ങൾതൻകാന്തി കണ്ടാൽ
തോയജബാണൻതാനാട്ടിനിന്നീടുന്നോ-
രായലെന്നിങ്ങിനെ ചൊല്ലാമത്രെ.
നീടുററുനിന്നുള്ള ചോരിവാ കണ്ടിട്ടു
കേടററ ചെന്തൊണ്ടിയെന്നു നണ്ണി.
മണ്ടിവന്നീടുന്ന പൈങ്കിളി തന്നുടെ
ചുണ്ടെന്നു ചൊല്ലാമന്നാസ കണ്ടാൽ
ചെന്തൊണ്ടിവാതന്നിൽ ചെന്നുനിന്നീടുന്ന
ദന്തങ്ങൾ കണ്ടുമെരണ്ടല്ലൊ പോയ്
അംബുധിതന്നിൽ മറഞ്ഞുനിന്നിടുന്നു
വെണ്മ കലന്നുള്ള നന്മണികൾ.
ആനനം തന്നുടെ കാന്തിയെ വാഴ്ത്തുവാ-
നാവതല്ലേതുമെയെന്നാലിപ്പോൾ
നന്മൊഴിയായൊരു പീയൂഷവാരിധി
ചെമ്മെ തികന്നങ്ങു തൂക്കുകനാൽ
തിങ്കളെന്നുള്ളൊരു ശങ്കയുണ്ടുള്ളത്തി-
ലങ്കുരിച്ചീടുന്നു പാരമിപ്പോൾ.

ശ്വേതമായുള്ളൊരു പക്ഷത്തിലല്ലൊ താൻ
ശീതാംശുവിന്നു വിളക്കമേറു.
കൃഷ്ണാതൻപുഞ്ചിരിച്ചന്ദ്രികയ്ക്കേതുമെ
കൃഷ്ണപക്ഷത്തിലും ഭേദമില്ലെ
അംബുധിതന്നിൽ വിളങ്ങിനിന്നീടുന്ന
കംബുതാനന്മൊടു പണ്ടു പണ്ടെ
പങ്കജലോചനൻതൻകരമായുള്ള
സങ്കേതംതന്നിലിരുന്നുകൊണ്ടു
തങ്ങിനേൎവ്വാണീതൻകണ്ഠത്തെപ്പേടിച്ചു
മങ്ങിപ്പോയെന്നതങ്ങിന്നറിഞ്ഞു
മാലോകരുള്ളത്തിൽ മാൽപെടുത്തീടുന്ന
മാരൻതന്മാനസം ബന്ധിപ്പാനായ്
സ്വാമിയായുള്ളൊരു നാന്മുഖൻ നിൎമ്മിച്ച
ദാമങ്ങളത്രെയക്കൈകൾ കണ്ടാൽ.
പങ്കജകോരകം കൊങ്കകളെന്നതൊ
ശങ്കയും കൂടാതെ ചൊല്ലാമെല്ലൊ
കാമുകന്മാരുടെ കണ്ണുകളായൊരു
കാർവണ്ടു ചേരുമോ? അല്ലയായ്കിൽ
കാളിമ പൂണ്ടുള്ള രോമാളിതന്നുടെ
മേളമാണ്ടീടും മുകൾപ്പരപ്പിൽ
കൂടിക്കലൎന്നു വിളങ്ങിനിന്നൊത്രയും
കേടററു മേവുന്ന കാന്തി കണ്ടാൽ
തുമ്പിക്കൈ താഴ്ത്തങ്ങു ചന്തത്തിൽ മേവുന്ന
കുംഭീന്ദ്രമസ്തകമെന്നു തോന്നും
നേരിട്ടുനിന്നൊരു താരമ്പൻ തന്നോടു
പാരാതെ ചെന്നു പിടിച്ചുകൊണ്ടു

തേത്തടമെന്നത്രെ തോന്നിനിന്നീടുന്നു
ചിത്തജജംഘനത്തെയോക്കുംതോറും [ന്നൊം-
പൊൽതാരിൽബാണൻതാനാസ്ഥയിൽ മേവു-
രാസ്ഥാനമണ്ഡപം ചേത്തുനിന്ന
പൊൽക്കമ്പംതന്നെയെന്നുരുക്കുംതന്നെയി-
ന്നുരുക്കമ്പം കൂടാതെ ചൊല്ലാമെല്ലോ.
വശ്യമായ്മേവുന്ന മന്ത്രത്തെ ധ്യാനിപ്പാ-
നിച്ഛയിൽ നിമ്മിച്ച മാലകളെ
വെച്ചുനിന്നീടുന്ന ചെപ്പുകളെന്നത്രെ
നിശ്ചയിച്ചീടുമിജ്ജാനുക്കളെ.
കേതകീപുഷ്പവും കേകിതൻകണ്ഠവും
ചൂതശരൻ തൻെറ തൂണീരവും
സന്തതം വന്നു വണങ്ങുമാറേറ്റവും
ചന്തം തിരണ്ടുള്ള ജംഘകളും
കച്ഛപം തന്നിലങ്ങുരുച്ചൂടു നൽകുന്ന
തൽചരണങ്ങൾതൻഭംഗികളും
നാളീകം തൻെറ ദളങ്ങൾ വന്നെപ്പൊഴും
കാൽ പിടിച്ചീടുന്ന കാൽവിരലും
വെൺമുത്തു നേരൊത്ത തുനഖഭംഗിയും
നിമ്മലമെന്നെ ഞാൻ ചൊല്ലുന്നിപ്പോൾ
ഇങ്ങിനെയോരോരോ മംഗലകാന്തികൾ
തിങ്ങിനിന്നീടുന്ന കന്യകാതാൻ
ചങ്ങാതിമാരായ ബാലികാമാരുമായ്
ഗംഗയിൽ ചെന്നു കുളിച്ചു നന്നായ്
കന്നികൾക്കുള്ള വ്രതങ്ങളെപ്പിന്നെയ-
ങ്ങൊന്നൊന്നെ നോററു വിളങ്ങുംകാലം
കാമനും ചെന്നു കരുത്തുതുടങ്ങിനാ-
നോമലെന്നേതുമേ ചിന്തിയാതെ

കോലവും ചാലെ മെലിഞ്ഞുതുടങ്ങീതു
*ചീലവും വേറൊന്നായ്‌വന്നുകൂടി
കൂരിരുളായൊരു കച്ചകംതന്നിൽ പോ-
യാരുമേ കാണാതെ നിന്നുകൊള്ളും
ചങ്ങാതിമാരായ ബാലികമാരിലും
സംഗമില്ലേതുമേ മുന്നേപ്പോലെ
ഇങ്ങിനെ കണ്ടൊരു ബാലികമാരെല്ലാം
തങ്ങളിൽ കൂടിപ്പറഞ്ഞാരപ്പോൾ
മാക്ഷീകവാണീതാൻ മാരൻതന്നമ്പിന്നു
ലാക്കായി വന്നു ചമഞ്ഞുകൂടി
ധന്യനായുള്ളോരു മന്നവൻ തന്നിലെ
ചെന്നിവൾ മാനസം ചേൎച്ചു പുക്കു
അന്നന്നേ വന്നിങ്ങു യാചിച്ചുപോരുന്ന
മന്നവരാരിലുമല്ല താനും
മച്ചകം തന്നിൽ പുക്കിച്ഛയോടങ്ങിവ-
ളിച്ഛയിൽ നേരെയുറങ്ങുന്നേരം
ചേൽക്കണ്ണിമാരുടെ കണ്ണുകൾക്കെല്ലാമേ
പാൽകുഴമ്പായുള്ള പാൎത്ഥൻതന്നെ
എന്നുടെ കാന്തനായ് നൽകേണമെന്നങ്ങു
തന്നുടെ കൈകളും കൂപ്പി നന്നായ്
കണ്ണിലിണങ്ങുമുറക്കം കലൎന്നങ്ങു
തന്നിലെ ചൊല്ലുന്നോൾ മന്ദം മന്ദം
ഇങ്ങിനെ ചൊല്ലിയമ്മങ്കമാരെല്ലാരും
തങ്ങളിൽ നോക്കിച്ചിരിക്കുന്നേരം
ഇഷ്ടമായുള്ളതു ദുഷ്ടമായെന്നിട്ടു
കഷ്ടത പൂണ്ടുള്ള കന്യകാതാൻ

* സ്വഭാവം; ശീലം.

പെട്ടന്നു ചെന്നങ്ങു ചാരത്തു മേവുന്ന
കെട്ടകം തന്നിൽ മറഞ്ഞുകൊണ്ടാൾ
ഓമനയായി വളൎന്നിന്നീടുമ-
ത്തുമന്ദഹാസമനോരമ താൻ
അംഗജതാപമാഴ്ക്കുവുന്ന വാരിയി-
ലിങ്ങിനെ മുങ്ങി വിളങ്ങുമന്നാൾ.
ബാലികാതന്നുടെ മംഗലം കൊള്ളുവാൻ
കാലമണഞ്ഞുതെന്നുള്ളിൽ നണ്ണി
നന്മതിൽ ഗോപുരം മാളികജാലവും
പൊന്മയമായിട്ടു നിൎമ്മിപ്പിച്ചാൻ.
മുത്തുകൾകൊണ്ടു പടുത്തുനിന്നൊത്രയും
ചിത്രമായുള്ളോരു ചിത്രകൂടം
ചേണുററുനിന്നുള്ള തൂണുകളെല്ലാമെ
മാണിക്യംകൊണ്ടു കിടങ്ങു തീൎത്തു
മുത്തുകൾകൊണ്ടു വിതാനങ്ങൾ തൂക്കിനാൻ
രത്നങ്ങൾകൊണ്ടുമങ്ങെവ്വണ്ണമെ
പക്ഷിയെപ്പോലെ ചമച്ചുനിന്നീടിനാ-
നക്ഷവും ബന്ധിച്ചു ശിക്ഷയോടെ
മുപ്പുരവൈരിതൻകോദണ്ഡംതന്നോളം
കെല്പു പുലമ്പിന വില്ലുമമ്പും
ഉച്ചമാണ്ടുള്ളോരു കമ്പത്തിൻചാരത്തു
വെച്ചങ്ങു പൂജിച്ചാൻ വില്ലുമമ്പും
തോരണം തൂക്കിനാരാശകൾ നാലിലും
ഭേരിതൻനാദവും പൂരിപ്പിച്ചാൻ.
വേളിയുണ്ടെന്നത്തു കേട്ടോരു നേരത്തു
ഭൂലോകം തന്നിലെ ലോകരെല്ലാം
തന്നുടെ തന്നുടെ മാനിനിമാരുമായ്
വന്നുതുടങ്ങിനാർ മന്ദം മന്ദം.

ആരണ്യരൂപത്തെക്കൈക്കൊണ്ടുടന്നീടിന
ഭാരതന്മാരുമങ്ങമ്മതാനം.
ഏകചക്രത്തിലെ വിപ്രരുമായിട്ടു
മാഴ്കാതെ കണ്ടിങ്ങു പോകുന്നേരം
വേദത്തെപ്പണ്ടു പകുത്തു നിന്നീടുന്ന
വ്യാസമഹാമുനിതന്നെക്കണ്ടാർ.
മാനസംകൊണ്ടങ്ങറിഞ്ഞുനിന്നന്യോന്യ-
മാനന്ദിച്ചെല്ലാരും പോകുന്നേരം
ചാരുവായുള്ളോരു ദ്രൌപദി തന്നുടെ
പൂർവ്വജന്മത്തിലെ വർത്തമാനം
കല്യനായുള്ളോരു പാർത്ഥനു കേൾപ്പാനായ്-
ച്ചൊല്ലിത്തുടങ്ങിനാനമ്മുനിതാൻ.
ശാന്തനായുള്ളോരു മാമുനിതന്നുടെ
കാന്തയായുള്ളയിക്കന്യാ മുന്നം
നൈഷ്ഠികബ്രഹ്മചരിത്രമായങ്ങവർ
വാട്ടമകന്നു വിളങ്ങും കാലം
അല്പമായുള്ളോരു പാപത്തെയെല്ലാമെ
മുല്പാടു തീർപ്പതിന്നോർത്ത നേരം
വണ്ണം തിരണ്ടോരു പുണ്ണുകളുണ്ടായി
തിണ്ണമെഴുന്നു ചമഞ്ഞുതപ്പോൾ
പൊട്ടിവിരിഞ്ഞവയോരോന്നിൽ നിന്നങ്ങു
ദുഷ്ടമായുള്ള * വഴമ്പു തൂകി
തിട്ടതി പൂണ്ടോരു ജായതാനമ്പോടു
ഞെട്ടവും കൂടാതെ നാളുതോറും
ലാളനംചെയ്തവൻ തന്നുടെ ദേഹത്തെ
ക്ഷാളനംചെയ്തു വളർത്തിനാനായ്

* ചലം.

ഈശ്വരൻ തന്നുടെ പാദസരോജങ്ങ-
ളാശ്രയിച്ചമ്പോടു മേവുംകാലം
ഊണിന്നു ചെന്നങ്ങിരുന്നൊരുനേരത്തു
ക്ഷീണനായുള്ളൊരു മാമുനിതാൻ
കൈവിരലങ്ങു മുറിഞ്ഞങ്ങു വീണിതു
ദിവ്യമായുള്ളൊരു ഭോജനത്തിൽ
വണ്ണം തിരണ്ട പുഴുക്കളും പിഞ്ചരവും
തിണ്ണം ചൊരിഞ്ഞിതതിൻപിന്നാലെ
ഉല്ലാസം പൂണ്ടവനോദനം വെണ്ണുവാൻ
വല്ലാതെ നിന്നതു കണ്ട നേരം
ഭിന്നമായ്‌വീണൊരു കൈവിരൽതന്നെയും
പിന്നാലെ വീണ പുഴുക്കളേയും
ദുഷ്ടമായുള്ളൊരു ലോഹിതന്തന്നെയും
പെട്ടന്നു ചെന്നു തുടച്ചുനീക്കി
ശിഷ്ടമായുള്ളൊരു ഭോജനം ചെഞ്ചമ്മെ
മൃഷ്ടമായുണ്ടതു കണ്ട നേരം
തുഷ്ടനായുള്ളൊരു മാമുനി ചൊല്ലിനാ-
നിഷ്ടമായുള്ള വരത്തെയിനി
ചൊല്ലിനിന്നീടുകയെന്നതു കേട്ടിട്ടു
വല്ലഭയാമിവൾ താനും ചൊന്നാൾ
ഇഷ്ടമായുള്ളതോ രോഗവും കൈവെടി-
ഞ്ഞിഷ്ടനായുള്ളൊരു നീയുമായി
ഗാഢം പുണർന്നുടനംഗജലീലതൻ-
പ്രൌഢിമയേററുക തേറിനാലും.
ജായതാനിങ്ങിനെ ചൊന്നതു കേട്ടിട്ട-
ങ്ങായാസം തീർത്തു മഹാതപസ്വി
കാമിനീ നിന്നുടെ വാഞ്ഛിതം പൂരിപ്പാൻ
കാമവിലാസങ്ങളുണ്ടു മേന്മേൽ

ഒട്ടുനാളിങ്ങിനെ ചെന്നോരു കാലത്തു
ഇഷ്ടയായുള്ളവളോടു ചൊന്നാൻ.
ഭോഗങ്ങൾ കൈവിട്ടു യോഗങ്ങൾ പൂരിപ്പാൻ
പോകുന്നേൻ ഞാനെനിയെന്നിങ്ങിനെ
ചാലെത്തുനിഞ്ഞത്തു നിന്നതു കണ്ടിട്ടു
ചേലതന്മൂല പിടിച്ചു ചൊന്നാൾ.
വങ്കനിവാണ്ടുള്ളോരെന്നെ നീയിങ്ങിനെ
പങ്കജബാണന്നു തീനമിട്ടു
പോവതിനെന്നും വഴങ്ങുകയില്ലെന്നു
ദേവീതാൻ ചൊന്നതു കേട്ടു നേരം
ശാപത്തെത്തന്നെയും നൽകിനിന്നീടിനാൻ
കോപിച്ചു പിന്നെയും മാമുനിതാൻ
ധന്യയായുള്ളോരു കന്യകയായിട്ടു
മന്നിടംതന്നിൽ പിറന്നു മേന്മേൽ
കോമളരായുള്ള കാമുകന്മാരുമായ്
കാമവിലാസങ്ങൾ കോലുകെന്നാൻ.
വൃത്തിതൻനാശത്തെക്കേട്ടോരു നേരത്തു
ചിത്തവിഷാദവും പൂണ്ടിവൾതാൻ
ചാരിത്രം നൽകുവാനാശിച്ചു നേരത്തു
മാരാരിസേവയെ ചെയ്കയെന്നാൻ.
എന്നതു കേട്ടോരു ദേവിതാനന്നു പോയ്
പന്നഗഭൂഷണൻ തന്നെ നണ്ണി
സേവിച്ചു മുമ്പിൽ വരുത്തിനിന്നങ്ങിനെ
കേവലം കുമ്പിട്ടു കൂപ്പി നേരെ
അഞ്ചുരു ചൊല്ലിനാൾ ഭർത്താവേ നൽകുവാൻ
പഞ്ചശരാരിയോടന്നിവൾതാൻ
എന്നതു കാരണമൈവൎക്കും ഭാൎയ്യയായ്
വന്നീടുമിന്നിവൾ തേറിനാലും.

മാരാരിതന്നുടെ കാരുണ്യം ഹേതുവായ്
ചാരിത്രദൂഷണമില്ലതാനും
അങ്ങിനെ തന്നുടെ കീഴിലെ വൃത്താന്ത-
മിങ്ങിനെ ചൊല്ലി നടന്നു പിന്നെ
പാതിരനേരത്തു തീർത്ഥത്തിന്നായിട്ടു
ഭാഗീരഥിയിലിറങ്ങുന്നേരം
ഗംഗയിൽനിന്നുടനംഗനമാരുമാ-
യംഗാരവർണ്ണനാം ചിത്രരഥൻ
പാരാതെ ചെന്നങ്ങെതൃത്തൊരു നേരത്തു
വീരനായുള്ളൊരു ബീഭത്സുതാൻ
ധർമ്മജന്മാരുടെ ഭീതിയെപ്പോക്കുവാ-
നന്നുകം ധ്യാനിച്ചെറിഞ്ഞ നേരം
ചൂട്ടുകൊണ്ടെങ്ങും പൊറായ്കയാലങ്ങവൻ
പേടിയും പൂണ്ടുടനോടിവന്നു
കാലന്റെ സൂനുതൻകാലിണ വന്ദിച്ചു
പാലിച്ചുകൊള്ളുകയെന്നും ചൊല്ലി
അശ്വങ്ങളെല്ലാമെ കൊണ്ടുചെന്നമ്പോടു
വെച്ചുനിന്നീടിനാനിച്ഛയോടെ.
ശാന്തനായുള്ളൊരു മന്നവൻ താനപ്പോൾ
ദാന്തനായുള്ളവനോടു ചൊന്നാൻ
പേടിക്കവേണ്ട നീയുന്നുകം തന്നുടെ
ഭീതിയില്ലേതുമെ തേറിനാലും.
അശ്വങ്ങളെല്ലാമെ കൊണ്ടുപോയമ്പോടു
വെച്ചുകൊണ്ടാലും നീ മുന്നെപ്പോലെ
ഇങ്ങിനെ ചൊല്ലിയമ്മന്നവവീരൻതാൻ
മംഗലവേളിയരോടും കൂടി
തീർത്ഥവുമാടിപ്പുലന്നു തുടങ്ങുമ്പോൾ
യാത്ര തുടങ്ങിനാർ മന്ദം മന്ദം

ചെമ്പല്ലാപാംഗിതൻചാരത്തെ ഗേഹത്തിൽ
കുംഭകാരൻ തന്റെ മന്ദിരത്തിൽ
പാരാതെ ചെന്നങ്ങു പുക്കുനിന്നീടിനാ-
ളാര്യ്യയായുള്ളോരു കുന്തിദേവി
മററുള്ളോരെല്ലാരും തെറെറന്നു പോയങ്ങു
കുററമകന്നുള്ള കോട്ട പുക്കാർ.
പാണ്ഡവക്കമ്പോടു പാങ്ങായി മേവുന്ന
പാഥോജലോചനനാദരവിൽ
മംഗലദേവതാ തങ്ങിനിന്നീടുന്ന
മന്ദിരംതന്നിലകത്തു പുക്കാൻ.
സൂര്യ്യജൻമുമ്പായ സേനകൾ ചൂഴററ
കൌരവവീരരും വന്നാരപ്പോൾ.
മാഗധൻ ചേദിപൻ കേകയനെന്നിവർ
മാഴ്കാതെ വന്നു നിറഞ്ഞുകൂടി.
അന്യരായ് മേവുന്ന മന്നവന്മാരുമ-
ക്കന്യകാതന്നുടെ വീടു പുക്കാർ.
ധന്യനായുള്ളോരു പാഞ്ചാലഭൂപതി
വന്ന ജനങ്ങളെ വാഴ്വിനോടെ
അർഘ്യ്യം തുടങ്ങിന പൂജയെച്ചെയ്തിട്ടു
സല്ക്കരിച്ചീടിനാൻ ഭക്തിയോടെ.
പാലഞ്ചുംവാണിതാൻ ചങ്ങാതിമാരുമായ്
ചാലക്കുളിച്ചിങ്ങു വന്നു പിന്നെ
ശോഭകലന്നുള്ള ചേലകളും മററു-
ള്ളാഭരണങ്ങളും പൂണ്ടു നന്നായ്
അംബികാതന്നെയും വന്ദിച്ചു നല്ലൊരു
ചമ്പകമാലയും കയ്യിലേന്തി
മന്നവന്മാരുടെ മാനസമായുള്ള
സ്യന്ദനന്തന്നെയുമേറി മെല്ലെ

ബന്ധുരകാന്തി കലൎന്നു നിന്നീടുന്ന
പന്തലിൽ വന്നങ്ങു നിന്ന നേരം
ചീൎത്തൊരു മോദത്താലാൎത്തുതുടങ്ങിനാർ
ധാത്രീസുരന്മാരും മററുള്ളോരും
ആമോദമേററവും പൂണ്ടുനിന്നീടിന
ഭൂമിപൻതന്നുടെ ചൊല്ലിനാലെ
വാട്ടമകനുള്ള കന്യകാതന്നുടെ
ജ്യേഷ്ഠനായുള്ളോരു ധൃഷ്ടദ്യുമ്നൻ
നാനാജനങ്ങളും കേൾക്കുമാറമ്പോടു
മാനിച്ചുനിന്നുടനൊന്നു ചൊന്നാൻ.
ബ്രാഹ്മണരമ്പോടു പൂജിച്ചു വെച്ചൊരു
കാൎമ്മുകം ചാലെക്കുലച്ചു മെല്ലെ
അസ്ത്രവും ചാലെത്തൊടുത്തുനിന്നമ്പോടു
ചിത്രത പൂണ്ടുള്ള പക്ഷിയന്ത്രം
ഭൂതലം തന്നിലെ വീഴ്ത്തിനിന്നമ്പോടു
കൌതുകവിദ്യയെക്കാട്ടിയപ്പോൾ
വമ്പനായുള്ളവൻ തന്നുടെ മാറിൽ നൽ
ചമ്പകമാലയുമേററുകൊൾവിൻ.
എന്നതു കേട്ടുള്ള മന്നവരെല്ലാരും
കന്യകതന്നിലെ വാഞ്ഛയാലെ
ക്കൈവെ ചെന്നങ്ങെത്തുത്തുടങ്ങിനാ–
രക്ഷണം ചാപസമീപത്തിങ്കൽ
മാഗധനാകുന്ന മന്നവൻ ചാപത്തെ
വേഗത്തിൽ ചെന്നങ്ങെടുക്കുന്നേരം
കൈലാസം ചെന്നങ്ങെടുത്തുനിന്നീടുന്ന
കൈകസീനന്ദനനെന്നപോലെ
പാണികൾ രണ്ടും നുറുങ്ങിനിന്നെത്രയും
ക്ഷീണനായ്മെല്ലെ നടന്ന നേരം

വാരിജമാത്രൻകാമുകൻ തന്നുടെ
വൈരിയായുള്ളോരു ചേദിപൻ താൻ
അപ്പോട്ടു ചെന്നങ്ങെടുത്തോരു നേരത്തു
കമ്പിട്ടു ഭൂതലം തന്നിൽ വീണാൻ.
പാഞ്ചാലി തന്നുടെ ദാസിമാരെല്ലാരു-
മഞ്ചാതെ പുഞ്ചിരിയിട്ടാരപ്പോൾ
കല്യരായ്മേവുന്ന മററുള്ള വീരരും
വില്ലെടുത്തീടുവാൻ വല്ലില്ലൊട്ടും
വില്ലെടുത്തീടുവാൻ ചെന്നുതുടങ്ങിനാൻ
കല്യനായുള്ളോരു സൂര്യപുത്രൻ
വഞ്ചിച്ചുനോക്കിനാൾ കിഞ്ചനയങ്ങവൾ
പഞ്ചശരാർത്തിയാലൊന്നു മെല്ലെ
തെററന്നു ചെന്നങ്ങെടുത്തു തുടങ്ങിനാൻ
പററാതെ കൈബലം പൂണ്ട കർണ്ണൻ
കുന്തീതൻനന്ദനനെന്നത്രു കാരണം
ബന്ധുരഗാത്രിതൻമാനസത്തിൽ
തഞ്ചിനിന്നീടിന പഞ്ചശരാർത്തിയാൽ
വഞ്ചിച്ചുനോക്കിനാളൊന്നു മെല്ലെ.
ധൃഷ്ടനായുള്ളോരു സൂര്യതനൂജൻതാ-
നിഷ്ടത്തിൽ നിന്നു കുലയ്ക്കുന്നേരം
മല്ലാരി തന്നുടെ വല്ലഭം കാരണ-
മെള്ളിട പോരാതെ നിന്നുപോയി
കൌരവവീരനു കാന്തയായ് നൽകുവാൻ
സീരവരായുധധാരി നേരെ
വില്ലെടുത്തീടുവാൻ ചെല്ലുന്ന നേരത്തു
കല്യനായുള്ളോരു മല്ലവൈരി
മന്ത്രിച്ചു ചെഞ്ചമ്മെ ചൊല്ലിനിന്നീടിനാ-
നന്തകവൈരിതാനിന്നു നേരെ

പാൎത്ഥന്മാൎക്കായിട്ടു കല്പിച്ച കന്യകാ
ധാൎത്തരാഷ്ട്രനിന്നു നൽകാമൊ? ചൊൽ.
എന്നതു കേട്ടോരു ലാംഗലിതാനപ്പോൾ
വന്നൊഴുന്നീടുന്ന മോദത്താലെ
ശത്രുക്കളായുള്ള കൌരവവീരരാൽ
ദഗ്ദ്ധരായ്പോയെന്നു കേട്ടവരെ
എന്നെയും കൂട മറച്ചുവെച്ചെങ്ങിനെ-
യെന്നിലംതന്നിലൊളിച്ചുവെച്ചു.
ഇങ്ങിനെ ചൊല്ലി മടങ്ങിനിന്നീടിനാൻ
മംഗലനായുള്ള ലാംഗലി താൻ.
വില്ലെടുത്തീടുവാൻ ചെന്നനിന്നോരോരോ
വല്ലായ്മ കാട്ടുന്നതെന്നു നണ്ണി
മന്നവരേവരും മന്ദിച്ചനേരത്തു
വന്ദിച്ചു ചൊല്ലിനാൻ ധൃഷ്ടദ്യുമ്നൻ.
അന്തണരാകിലും ബന്ധിച്ചു വെച്ചുള്ളൊ-
രെന്ത്രപ്പുളെയ്തിങ്ങു വീഴ്ത്തി നേരെ
പെണ്ണിന്നുള്ളതൻകയ്യാലമ്പോടു നല്ലൊരു
ചമ്പകമാലയുമേററുകൊൾവിൻ.
ഇങ്ങിനെ കേട്ടോരു ഭൂദേവന്മാരെല്ലാം
തങ്ങളിലന്യോന്യം നോക്കുന്നേരം
വാരിജനേത്രൻെറ സന്മുഖം പാൎത്തുപാൎത്താ-
രണർമദ്ധ്യത്തിൽ നിന്ന പാൎത്ഥൻ
ഭൂസുരന്മാരുടെ പാദസരോജങ്ങ-
ളാദരവോടു വണങ്ങി നേരെ
ധ്യാനിച്ചുവെച്ചോരു ചാപത്തെത്തന്നെയും
മാനിച്ചു ചെന്നങ്ങെടുത്തു മെല്ലെ
കാണുന്നോർ കണ്ണിന്നു കൌതുകമാംവണ്ണം
ഞേണുററ നിന്നങ്ങു ഞാണുമേററി

ജംഭാരിതൻപാദമുള്ളിലുറപ്പിച്ചു
കുംഭജൻതന്നേയുമുള്ളിൽ നണ്ണി
സായകം തന്നേയും ബന്ധിച്ചു ചെഞ്ചമ്മെ
തോയത്തിൽ മേവുന്ന ഛായ നോക്കി
യന്ത്രപ്പൂളെയ്തങ്ങു വീഴ്ത്തിനിന്നമ്പോടു
കുന്തിതനൂജൻതാൻ നിന്ന നേരം
വാനവർകോന്റെ സൂനുവിനമ്പോടു
മാനസം ചേർത്താൾ കന്യകാതാൻ
കെല്പനായുള്ള ധനഞ്ജയനെന്നിയെ
മൽപ്രിയനായിട്ടീ വിപ്രനാമോ?
ഭർത്താവായമ്പോടു കല്പിച്ചു വെച്ചുതു
മുഗ്ദ്ധേന്ദുശേഖര! തമ്പുരാനേ!
ഇങ്ങിനെ ചിന്തിച്ചു ചങ്ങാതിമാരായു-
ള്ളംഗനമാരുമായ് മന്ദം മന്ദം
ഇന്ദ്രതനൂജന്റെ മാനസമായുള്ള
സ്യന്ദനമേറിയണഞ്ഞു മെല്ലെ.
വമ്പനായുള്ളോരു വിപ്രൻതൻമാറില-
ങ്ങമ്പോടു ചമ്പകമാലയിട്ടാൾ.
വൃത്രാരി തന്നോടു പുത്രൻതൻ വീരത
സത്വരം ചൊല്ലുവാനെന്നപോലെ
വണ്ണം തിരണ്ടൊരു ഭേരീതൻനാദങ്ങൾ
വിണ്ണിലകം പുക്ക തിണ്ണമപ്പോൾ
ആർത്തുതുടങ്ങിനാർ ചീർത്തൊരു മോദത്താൽ
ധാത്രീസുരന്മാരും മറ്റുള്ളോരും
കണ്ടുനിന്നീടിന ദുഷ്ടന്മാരെല്ലാരു-
മിണ്ടലും കോപവും പൂണ്ടു ചൊന്നാർ.
ബാണവും ചാപവും ധ്യാനിച്ചു വെച്ചിട്ടു
നാണം കെട്ടുള്ളതു കാരണമായ്

ധൃഷ്ടനായുള്ള പാഞ്ചാലൻ തന്നുടെ
ദുർഗ്ഗവും കുത്തിയടൎത്തു നന്നായ്
മൈക്കണ്ണി തന്നുടെ കാന്തനെ ബന്ധിച്ചു
കാക്കവെരക്കയും വേണമിപ്പോൾ.
ഇങ്ങിനെ കല്പിച്ചു മന്നവരെല്ലാരും
സംഗരത്തിന്നു മുതൃന്ന നേരം
മന്നവന്മാരെ മുടിച്ചുനിന്നീടിനാൻ
കന്യകാതന്നുടെ കാമുകൻതാൻ
അൎജ്ജുനനായുള്ളോരു സൂൎയ്യനും പോയങ്ങു
വാരിധിതന്നിൽ മറഞ്ഞാനപ്പോൾ.
വമ്പനായുള്ളോരു ജംഭാരിനന്ദനൻ
ചെമ്പല്ലാപാംഗിയും താനുമായി
അമ്പോടു പിന്നേയങ്ങമ്മയെക്കാണ്മാനായ്
കുംഭകാരൻ തന്റെ വീടു പുക്കാർ.
മാതാവു തന്നുടെ പാദസരോജങ്ങ-
ളാദരവോടു തൊഴുന്ന നേരം
ലജ്ജപൂണ്ടീടിന ദ്രൗപദീദേവിതാ-
നൎജ്ജുനൻതന്നെ മറഞ്ഞുനിന്നാൾ.
അമ്മയോടമ്പോടു ചൊല്ലിനിന്നീടിനാൻ
നിൎമ്മലനായുള്ള പാൎത്ഥനപ്പോൾ.
ശത്രുക്കൾ ചെയ്തുള്ള ധൃഷ്ടത കാരണ-
മത്തൽ പെട്ടെങ്ങും നടക്കും കാലം
നാരായണൻ തന്റെ കാരുണ്യം തന്നാലെ
ഓരോരോ വസ്തു ലഭിച്ചപോലെ
ധന്യമായ്‌മേവുന്നൊരിന്നിലും തന്നിന്ന-
ങ്ങിന്നൊരു വസ്തു ലഭിച്ചുതായി.
പുത്രൻതാനിങ്ങിനെ ചൊന്നതു കേട്ടിട്ടു
ചിത്തം തെളിഞ്ഞുള്ള കുന്തീദേവി

ഓദനമാകിലും മോദകമാകിലും
ഭൂതികളാകിലുമേതാകിലും
ഐവരും കൂടപ്പകുത്തുകൊണ്ടീടുവിൻ
കേവലം മക്കളെ!യെന്നും ചൊല്ലി
ഭർത്താവു തന്നെ മറഞ്ഞുനിന്നീടുന്നോ-
രുത്തമനാരിതാനെന്ന നേരം
ചേണുററ പാദതാർ വന്ദിച്ചു നേരത്തു
നാണത്തെപ്പൂണ്ടൊരു കുന്തീദേവി
മൂക്കിന്മേൽ കൈവെച്ചു നോക്കിനിന്നങ്ങിനെ
ദീർഗ്ഘമാസ്സീർത്തു പറഞ്ഞാളപ്പോൾ
ഭദ്രയായ്മേവുമിക്കന്യകയെന്നു ഞാൻ
നിദ്രയിൽ പോലുമറിഞ്ഞതില്ലേ.
ഓരാതെ ഇങ്ങിനെ ചൊന്നതുമൂലമായ്
വൈരമുണ്ടാകൊല്ലയെന്മകനെ!
എന്നതു കേട്ടൊരു വാസവനന്ദനൻ
തന്നുടെ മാതാവെ നോക്കിച്ചൊന്നാൻ.
ദൈവത്തിൻചിന്തിതമത്രെയിതമ്മേ! കേൾ
കേവലം നീയിപ്പോൾ ചൊന്നതെന്നാൽ
പാതകസാധനമായവയാകിലും
മാതാവിൻചൊല്ലാലെയാചരിച്ചാൽ
മായയായുള്ളൊരു പാതകം കൈവിട്ടു
സായൂജ്യസാധനമായിക്കൂടും
സത്യമാകുന്നതും ധർമ്മമാകുന്നതും
മുക്തിയാകുന്നതുമമ്മയത്രെ
മാതാവിൽ മേല്പെട്ടു മററൊരു ദൈവതം
വേദശാസ്ത്രങ്ങളിൽ കണ്ടില്ലെങ്ങും
ഈശചരന്മാൎക്കുമിന്നമ്മതാനോക്കുമ്പൊ-
ളാശ്രയമായതു തേറിനാലും.

ജംഭാരിപുത്രന്റെ വാൎത്തയെക്കേട്ടിട്ടു
സംഭ്രമപ്പെട്ടുള്ള കുന്തീദേവി.
മററുള്ള മക്കളെ ചാരത്തു കൊണ്ടുടൻ
തെറെറന്നു കൂടിപ്പറഞ്ഞ നേരം
ഉണ്മയായുള്ളതറിഞ്ഞൊരു നേരത്തു
ധൎമ്മജന്മാവുതാനോൎത്തു കണ്ടാൻ
സമ്മതമായിട്ടു വന്നീടായെങ്കിലു-
മമ്മതാനിങ്ങിനെ ചൊന്ന മൂലം
ചേൽക്കണ്ണിതന്നെയിന്നൈവരുമൊന്നിച്ചു
വേൾക്കയെന്നിങ്ങിനെ വന്നുകൂട്ടം
വന്മദം പൂണ്ടുള്ള ഭീമനുമങ്ങതു
സമ്മതമായിച്ചമഞ്ഞുകൂടി
ബാലികമൂലമായുള്ള പ്രതിജ്ഞയും
ബാലകന്മാരും വഴങ്ങിനിന്നാർ.
അംബരം തന്നിൽ വന്നങ്കുരിച്ചീടിനാൻ
വെണ്മ കലൎന്നുള്ള തിങ്കളപ്പോൾ
ചേണെററുനിന്നുള്ള കന്യകാതന്നുടെ
പാണിഗ്രഹത്തിന്നു കാലമായി
കന്യകതന്നുടെ കൈപിടിച്ചീടുവാൻ
മന്നവരൈവരും വന്നുനിന്നാർ.
പണ്ടെന്നും കാണാതെ വേലകൾ കാൺകയാ-
ലിണ്ടൽ പൂണ്ടീടിന മന്നവനെ
വ്യാസൻ തുടങ്ങിന മാമുനിമാരെല്ലാ-
മാദരവോടു പറഞ്ഞുതേററി
ബാലികതന്നെയമ്മന്നവരൈവൎക്കും
ചാലെ വഴങ്ങിച്ചു വേൾപ്പിച്ചപ്പോൾ

പാരാതെ വന്നിങ്ങെത്തുന്നിന്നീടിന
വൈരികളോടു ജയിച്ചു പിന്നെ
ഭാര്യതൻഗേഹത്തിലോരാണ്ടു പിന്നെയും
വീരന്മാരൈവരും മേവുംകാലം
യോഗിയായുള്ളോരു ദാസീതനൂജൻതാൻ
നാഗപുരത്തിന്നു കൊണ്ടുപോയാൻ
വാരുററ മേവുന്ന ഖാണ്ഡവപ്രസ്ഥത്തിൽ
വീരന്മാരൈവരും മേവുംകാലം
രക്ഷാരിതന്നുടെ ചൊല്ലാലെ ചെഞ്ചമ്മെ
തക്ഷാവായുള്ളോരു വിശ്വകമ്മാ
ഇന്ദ്രപ്രസ്ഥമെന്ന നാമമാണ്ടീടുന്ന
മന്ദിരം നിമ്മിച്ചു സമ്മാനിച്ചാൻ.





# അദ്ധ്യായം ൨൦.

## പാൎത്ഥന്റെ തീൎത്ഥയാത്ര.

നന്ദകുമാരകൻ തന്നുടെ ചൊല്ലാലെ
ഇന്ദ്രപ്രസ്ഥംതന്നിലന്നൊരുനാൾ
നാരദമാമുനി താനെഴുന്നെള്ളിനാൻ
നാരായണ! യെന്നു ചൊല്ലിച്ചൊല്ലി.
അൎഗ്ഘ്യം തുടങ്ങിന പൂജകൾ ചെയ്തിട്ടു
നില്ക്കുന്ന മന്നവന്മാരെ നോക്കി
ചിന്തിച്ചു വന്നൊരു കാൎയ്യത്തെത്തന്നെയും
മന്ത്രിച്ചു ചൊല്ലിനാനെല്ലാരോടും
നാളീകലോചനാ തന്നെയിന്നിങ്ങിനെ
നാളിടയിട്ടു പുണൎന്നുകൊണ്ടാൽ
വല്ലായ്മ വന്നീടുമെന്നതിനിന്നിപ്പോൾ
തുല്യമായൊന്നു ഞാൻ ചൊല്ലാമിപ്പോൾ
പണ്ടു ഹിരണ്യകശിപുവിന്റെ വംശത്തി-
ലുണ്ടായി രണ്ടു നിശാചരന്മാർ
നാലുമുഖനെ സേവിച്ചു ചെഞ്ചമ്മെ
ത്രൈലോക്യം തൻവശമാക്കുവാനായ്
വിന്ധ്യങ്കൽനിന്നു തപസ്സു തുടങ്ങിനാർ
സുന്ദനും പിന്നെയുപസുന്ദനും
പ്രത്യക്ഷനായ്വന്നു വാരിജസംഭവൻ
ശ്രദ്ധിച്ചു നൽവരം നൽകിനിന്നാൻ.

മാനികളായുള്ള സുന്ദോപസുന്ദന്മാർ
സേനകളോടു കലന്നു നന്നായ്
ഭൂലോകവാസിയായുള്ളവിനിന്നീട്ടുന്നു
ത്രൈലോക്യമൊക്കെ ജയിച്ചു പിന്നെ
മാമുനിമാരെയുപദ്രവിച്ചീടിനാർ
ഭീമന്മാരായ്‌വന്നു നാളുതോറും
മാമുനിമാരുടെ താപത്തെപ്പോക്കുവാൻ
കോമളയായ തിലോത്തമതാൻ
സുന്ദോപസുന്ദന്മാർ തന്നുടെ ചാരത്തു
ചെന്നുതുടങ്ങിനാൾ മന്ദം മന്ദം
സുന്ദനെന്നിങ്ങിനെ നാമമാണ്ടെത്രയും
സുന്ദരനാമവൻ കണ്ടനേരം
ചാരുവായുള്ളവളീക്കന്യകാതന്നെയെൻ-
ഭാര്യയായ്ക്കൊള്ളേണമെന്നു നണ്ണി
സത്വരം ചെന്നു ചെറുത്തവൾ തന്നുടെ
കൈത്തലം കോർത്തു പിടിച്ചനേരം
സോദരനാമുപസുന്ദനുമെത്രയും
ചൂതശരാർത്തി മുഴുക്കയാലെ
അന്യമായുള്ളവളുന്ന കൈത്തലം പൂണ്ടു നീ-
യെന്നുടെ ഭാര്യയായ്പ്പോവുകെന്നാൻ.
ഇങ്ങനെയുള്ള വിവാദത്തെക്കേട്ടിട്ടു
മംഗലയാമവൾ താനും ചൊന്നാൾ
വീരനായുള്ളോരു കാമുകൻ തന്നെയി-
ന്നാരാഞ്ഞുപോകുന്നു ഞാനിതെന്നാൽ
സന്നദ്ധരായിട്ടു നിങ്ങളിന്നൊന്നുടെ
മുന്നാലെ നിന്നു പിണങ്ങുകെന്നാൽ
വെന്നവൻ തന്നുടെ ഭാര്യയായുള്ളവുകെ-
ന്നെന്നവൾ ചൊന്നതു കേട്ടനേരം

ചൂതശരാർത്തി മുഴുത്തതു കാരണം
സോദരഭാവവും കൈവെടിഞ്ഞു
ദ്വന്ദ്വമായ് നിന്നു പിണങ്ങു മുടിഞ്ഞോര-
സ്സുന്ദോപസുന്ദന്മാരെന്നപോലെ
ദ്രൗപദിയായുള്ള ജായതൻകാരണ-
മാപത്തു വന്നു പിണഞ്ഞീടായ്വാൻ
വത്സരംതോറും പുണർന്നു നിന്നീടേണം
മത്സരം കൂടാതെ കണ്ടു നിങ്ങൾ
തന്നുടെ തന്നുടെ കാലമല്ലാതനാൾ
തന്വംഗി മേവുന്ന മന്ദിരത്തിൽ
നിത്യവും സത്യമാസ്ഥെച്ചു നിന്നീടേണ-
മസ്തമിച്ചീടുമ്പോളായുധങ്ങൾ
പിന്നരാവന്നിലം തന്നിൽ പോയ് ചെല്ലുകിൽ
മന്നിടംതന്നെ പ്രദക്ഷിണമായ്
പാരുററ തീർത്ഥങ്ങളാടി നടക്കേണ-
മോരാണ്ടു ബ്രഹ്മചാരിത്രമായി
എന്നതു കേട്ടോരു മന്നവരെവരും
ധന്യനാം നന്മുനി ചൊന്നവണ്ണം
ഘോരമായുള്ള പ്രതിജ്ഞയും ചെയ്തിട്ടു
ഭാര്യയോടൊന്നിച്ചു ധർമ്മപുത്രൻ
ഭൂലോകവാസികൾക്കാലംബമായിട്ടു
പാലിച്ചു നന്നായിപ്പോരും കാലം
ചോരന്മാർ ചെന്നങ്ങു കെട്ടിനിന്നീടിനാ-
രാരണർക്കുള്ളൊരു ധേനുക്കളെ
എന്നതു കേട്ടോരു വാസവനന്ദനൻ
വന്നൊഴുന്നീടുന്ന കോപത്തോടെ
സത്യത്തിൽനിന്നു പിഴയ്ക്കയാലെത്രയും
മുക്തിതൻദൂഷണമെത്തുകിലും

ബ്രാഹ്മണക്കുണ്ടായ വേദന പോക്കുക
മേന്മയാകുന്നതെന്നുള്ളിൽ നണ്ണി
മല്ലികാവേണിതാൻ മേവുന്ന ശാലയിൽ
വില്ലെടുത്തീടുവാൻ ചെല്ലുന്നേരം
സത്യത്തിൽനിന്നു പിഴച്ചതിൻകാരണം
സത്വരം ചോദിച്ചറിഞ്ഞു ചൊന്നാൻ.
അന്യരായുള്ളോർതൻകാലത്തു ചെഞ്ചമ്മെ
തന്വംഗി ചാരത്തു ചെന്നവൻതാൻ
ഓരാണ്ടു തീർത്ഥത്തിന്നായിട്ടു പോകേണം
നാരദൻ ചൊന്നതിൽ നാലു മാസം
വാരിജലോചനൻ മേവിനിന്നീടുന്ന
ദ്വാരകതന്നിലിരുന്നുകൊണ്ടാൽ
പണ്ടു നീ ചെയ്യോരു സത്യത്തിന്നന്തര-
മുണ്ടാകയില്ലയെൻകാരുണ്യത്താൽ
ജ്യേഷ്ഠൻതാനിങ്ങിനെ ചൊന്നതു കേട്ടിട്ടു
വാട്ടമകന്ന ധനഞ്ജയൻതാൻ
വില്ലുമെടുത്തു നടന്നുതുടങ്ങിനാൻ
കള്ളന്മാരായോരെയന്വേഷിപ്പാൻ
ഗംഗയിൽ ചെന്നങ്ങിറങ്ങിനാനമ്പോടു
മുങ്ങിനിന്നീടുന്ന പാർത്ഥൻതന്നെ
ഐരാവതത്തിന്റെ വംശജനായിട്ടു
ക്രൌര്യവാനായുള്ള പന്നഗത്തിൻ-
പുത്രിയായുള്ളോരു ലൂപികാതാനപ്പോൾ
സത്വരം വന്നു പിടിച്ചുകൊണ്ടു
ഭർത്താവാക്കീടുവാൻ കൊണ്ടങ്ങു പോകുമ്പോ-
ളുത്തമനായുള്ള പാർത്ഥൻ ചൊന്നാൻ.
നന്മുനിതന്നുടെ ചൊല്ലാലെയിന്നു ഞാൻ
ബ്രഹ്മചര്യത്തെയനുഷ്ഠിക്കുന്നോൻ.

എന്നതു കേട്ടോരു പന്നാഗനാരിതാൻ
ഖിന്നനായ്നിന്നവനോടു ചൊന്നാൾ
ദുഃഖത്തെപ്പൂണ്ട ജനങ്ങളെയമ്പോടു
രക്ഷിച്ചുകൊള്ളുന്നതാകിലിപ്പോൾ
ബ്രഹ്മചര്യത്തെയും മേൽമണി മേവുന്ന
ധർമ്മമെന്നുള്ളതു തേറിനാലും
വസ്തുതയായതു കേട്ടോരു നേരത്തു
ഉദ്യോഗം ചെയ്തു ധനഞ്ജയൻതാൻ
പ്രാലേയതോയത്താലാവൃതമായുള്ള
ശൈലത്തിലമ്പോടു പുക്ക പിന്നെ
കുംഭജനായുള്ള മാമുനിതന്നെയും
കുമ്പിട്ടു വന്ദിച്ചു ഭൂസുരർക്കും
ഗോക്കളെത്തന്നെയും നൽകിനിന്നമ്പോടു
മാർഗ്ഗമായാടീ ഹിരണ്യബിന്ദു
നന്ദിനീനൈമിശമെന്നവയോരോന്നെ
പിന്നെയും കണ്ടുകണ്ടാടിയാടി
ചൊല്ലുന്ന കാവേരി ഗോദാവരി മററും
നല്ല തിരുമണലേശപരവും
കണ്ടോരു നേരത്തു ഭൂപതിതന്നുടെ
വണ്ടണിപ്പൂങ്കുഴലാളെ വേട്ടു
ധന്യനായുള്ളവൻ തന്നുടെ ഗേഹത്തിൽ
നിന്നു വിളങ്ങിനാൻ മൂന്നു മാസം
സൌഭദ്രതീർത്ഥത്തിൽ പോയങ്ങു മുങ്ങിനാൻ
വാസവൻ തന്നുടെ സൂനുവപ്പോൾ
കാൽപിടിച്ചീടിന നക്രത്തെത്തന്നെയും
ചാലെപ്പിടിച്ചിങ്ങു കൊണ്ടുപോന്നാൻ.

ചാരുവായുള്ളോരു നാരിയായ്വന്നിതു
വീരനായുള്ളവൻ തൊട്ട നേരം
നീയാരെന്നിങ്ങിനെ ചോദിച്ച നേരത്തു
തോയജലോചനതാനും ചൊന്നാൾ.
ധൃഷ്ടനായുള്ളോയെ! നല്ല കുബേരൻത-
ന്നിഷ്ടയായ് മേവുന്നോരപ്സരി ഞാൻ.
നമ്മുടെ ചങ്ങാതിമാരുമായമ്പോടു
നന്മുനിമാരുടെ ശാലതോറും
നിഷ്കളസേവയിളക്കുവാൻ ചെന്നപ്പോൾ
നക്രമായ്പ്പോയി ഞാൻ ശാപത്താലെ
ഇങ്ങിനെ ചൊല്ലിത്തൻമന്ദിരം തന്നിലെ
മങ്കമാർമൌലിക പോയ നേരം
നാരദൻ ചൊല്ലാലെ ചിത്രാംഗദയായ
ഭാര്യതാൻ ചാരത്തു വന്നു പിന്നെ
സുഭ്രുവായുള്ളോരു ഭാര്യയിലന്പോടു
ബഭ്രുബാഹുവെന്ന പുത്രനുണ്ടായ്
നന്മുനിയോടു കലർന്നു നീ നമ്മുടെ
ഇന്ദ്രപ്രസ്ഥമെന്ന മന്ദിരത്തിൽ
ആഗമിച്ചാലും നീ കാലത്താലെന്നിട്ടു
ഗോകർണ്ണത്തിന്നു നടന്നു പാർത്ഥൻ.
നാരകമോടും പ്രഭാസമാം തീർത്ഥത്തിൽ
പാരാതെ ചെന്നവൻ പുക്കനേരം
നൽഗദനാകുന്ന യാദവൻതന്നെയ-
ങ്ങക്ഷണം കാണായി വന്നിതപ്പോൾ
കൊണ്ടൽനേർവ്വർണ്ണൻെറ ലീലകളോരോന്നേ
കൊണ്ടാടിക്കൊണ്ടു പറഞ്ഞ ശേഷം.

സുഭദ്രാഹരണം.

സീരിതൻസോദരിയായിട്ടു മേവുന്ന
നാരിമാർനായികാ തന്നെയിപ്പോൾ
കൌരവവീരനു നൽകിനിന്നീടുവാ-
നാരംഭിച്ചീടുന്നിതെന്നു കേട്ടു
അങ്ങിനെയുള്ളോരു കന്യകാതന്നെയി-
ന്നെങ്ങുമേ കണ്ടില്ല ഒന്നുകൊണ്ടും.
കോമളമായുള്ള കാന്തിയെക്കാണുമ്പോൾ
പൂമകൾതാനത്രെയെന്നു തോന്നും.
പാരുററു മേവുന്ന വാൎത്തകൾ കേൾക്കുമ്പോൾ
ഭാരതീദേവിതാനെന്നു തോന്നും.
അംഗങ്ങൾ തന്നുടെ ഭംഗികൾ കാണുമ്പോൾ
ഗംഗയെന്നിങ്ങിനെ ചൊല്ലാമല്ലൊ.
ഏണാക്ഷി തന്നുടെ നന്മിഴി കാണുമ്പൊ-
ളേണംതൻനേത്രങ്ങളെന്നു ചൊല്ലാം.
കൊങ്കകൾ കാണുമ്പോൾ പങ്കജമൊട്ടുകൾ
ശങ്കയും കൈവിട്ടു തോററോടിപ്പോം.
ചന്തത്തിലുള്ള നടക്കോപ്പു കാണുമ്പോൾ
മന്ദിച്ചുപോകുമരയന്നവും.
നേരൊത്ത വാൎത്തകളിങ്ങിനെ കേട്ടപ്പോൾ
മാരശരാൎത്തി മുഴുത്തവൻതാൻ
നിൎമ്മലയായുള്ള കന്യകാ തന്നുടെ
നന്മയെക്കാണ്മാനായെന്നപോലെ
മാനസം തന്നെയയച്ചിത്തു പിന്നെയ-
മ്മാനിനീതന്നുടെ മേനിതന്നിൽ
പാരാതെ പോയോരു മാനസം ചെഞ്ചമ്മെ
പാരുററ മേനിയിൽപ്പുക്കനേരം

കാർകുഴമ്പായോരു ക്രൂരിരുൾ പൂകയാൽ
നേർവഴി കാണാതെ നിന്നുപോയി.
എന്തിനി നല്ലതെന്നിങ്ങിനെ തന്നിലെ
ചിന്തിച്ചു കണ്ടു തെളിഞ്ഞു പിന്നെ
കാർമ്മുകിൽവർണ്ണനെക്കണ്ടു ഞാനെന്നുടെ
കാരിയം സാധിപ്പനെന്നു നണ്ണി
രൈവതന്തന്നുടെ ചാരത്തു ചെല്ലുമ്പോൾ
ദേവകീനന്ദനൻ വന്നു നേരെ
അംഗനതന്നെ രമിച്ചുനിന്നീടുവാ-
നിങ്ങിനെയെന്നു പറഞ്ഞു പോയാൻ.
കന്യകാരത്നത്തെ വഞ്ചിപ്പാനായിട്ടു
സന്ന്യാസിവേഷത്തെപ്പൂണ്ടു മെല്ലെ
ദ്വാരകാ തന്നുടെ ഗോപുരവാതിക്കൽ
നില്ക്കുന്നിതെന്നതു കേട്ടനേരം
ആര്യനായുള്ളോരു രോഹിണീനന്ദനൻ
വാരിജലോചനനോടും കൂടി
പെട്ടെന്നു വന്നു നമസ്കരിച്ചമ്പോടു
തുഷ്ടനായങ്ങിനെ നിന്നു പിന്നെ.
യോഗികളായവരാചരിച്ചീടുന്നോ-
രാഗമംകൊണ്ടു പറഞ്ഞു നന്നായ്
ദിവ്യനെന്നിങ്ങിനെ ഉള്ളിലുറപ്പിച്ചു
കേവലനായോരു ലാംഗലി താൻ
ഉൾക്കമലത്തിലങ്ങോർത്തു കണ്ടീടിനാൻ
നിഷ്കളസേവയെച്ചെയ്തുകൊൾവാൻ
രമ്യമായെത്രയും ഗുഹ്യമായുള്ളോരു
നിർമ്മലസ്ഥാനത്തു വേണമെല്ലോ
കന്യകാ തന്നുടെ ഗേഹത്തിലാക്കിയാ-
ലൊന്നിനുമില്ലോരു ഹാനിയേതും.

കന്ന്യകാ തന്നുടെ ചിന്തിതമെല്ലാമെ
കൈവരുത്തീടുവാൻ പോരുമല്ലൊ.
ഇങ്ങിനെ കല്പിച്ചു വന്ദിച്ചു കൊണ്ടുപോ-
യംഗനാ തന്നുടെ മന്ദിരത്തിൽ
ഗൂഢ്യമായുള്ളൊരു മന്ദിരം തന്നില-
ങ്ങക്ഷണമാക്കിനാൻ രൌഹിണേയൻ
പെട്ടെന്നു ചെന്നു നമസ്കരിച്ചമ്പിനോ-
ടിഷ്ടനായുള്ളോനെയെന്നപോലെ
മട്ടലർബാണമാലുള്ളിൽ മുഴുത്തിട്ടു
കട്ടങ്ങു നോക്കിനാൾ കന്ന്യകാ താൻ
സന്ന്യാസി തന്നുടെ ചിത്തവും നേത്രവും
കന്ന്യകാതന്നിലങ്ങായ് ചമഞ്ഞു.
ധന്ന്യനായുള്ളൊരു സന്ന്യാസി താനും തൻ-
മുന്നിൽ നിന്നീടുമക്കന്ന്യകയും
ചേണുറവു നിന്നുള്ള മാനസംകൊണ്ടങ്ങു
വാണിഭം ചെയ്തു തുടങ്ങിച്ചെമ്മെ.
മാലോകരെല്ലാരും വന്നൊരു നേരത്ത-
ങ്ങാലയം പൂകിനാൾ ബാലികാ താൻ
ധ്യാനത്തെക്കൊണ്ടങ്ങു ബാലികാ തന്നൊത്തൻ
മാനസം തന്നിലങ്ങാക്കി മെല്ലെ
കണ്ണുമടച്ചങ്ങു ദിവ്യനായ് നിന്നിതു
കണ്ടുനിന്നീടിന ലോകരെല്ലാം
ബ്രഹ്മത്തെക്കണ്ടൊരു യോഗിതാനിങ്ങിനെ
മന്നേലില്ലെന്നു പറഞ്ഞാരപ്പോൾ.
വന്നവർ വന്നവരിങ്ങിനെ ചിന്തിച്ചു
വന്ദിച്ചു വന്ദിച്ചു പോയനേരം
മഞ്ജുളവാണിതാൻ രഞ്ജിതമായുള്ള
വ്യഞ്ജനജാലവും ഭോജനവും

ശിക്ഷയിൽ നിർമ്മിച്ചു വന്നുനിന്നീടിനാൾ
മസ്കരിമാൎക്കു വിധിച്ചവണ്ണം.
ഊണു കഴിഞ്ഞങ്ങു വിശ്രമിച്ചീടുവാൻ
ചേണുററ മന്ദിരം പുക്കനേരം
കാണാതെ നിന്നോരു വേവു പൊറായ്കയാ-
ലേണാക്ഷിമാർകുലമൌലിമാല
ഭദ്രനായുള്ളവൻ തന്നുടെ വാതിക്കൽ
നിദ്രയും കൈവിട്ടു നിന്നുകൂട്ടം
മാക്ഷികവാണീതാൻ കണ്മുന്നൽ നിന്നങ്ങു
കാൽക്ഷണം വേർവിട്ടു പോയനേരം
മെയ്യിലെഴുന്നോരു ചൂടു പൊറായ്കയാ-
ലായാസം പൂണ്ടോരു മായിയൻതാൻ
ദീപവും ചാലെത്തകൎത്തുകളഞ്ഞിട്ടു
ദീപമില്ലെന്നു വിളിച്ചു ചൊല്ലും.
നേൎത്തുനിന്നുള്ളോരു ചേല മുറിച്ചുട-
നാസ്ഥയിൽ നിന്നു തിരച്ചു നന്നായ്
പാവകൻതന്നെയും ചേൎത്തുകൊണ്ടമ്പിനോ-
ടാവോളം വേഗത്തിൽ വെച്ചുകൊള്ളും
തോയജബാണങ്ങളേല്ക്കയാൽ മാനസം
പേയായിപ്പോയോരു ബാലികാതാൻ
വെള്ളവും കൊണ്ടപ്പുകന്നുതുടങ്ങിനാൾ
വെള്ളികൊണ്ടുള്ള വിളക്കുതന്നിൽ
വെള്ളമില്ലെന്നവൻ ചൊന്നതു കേട്ടിട്ടു
വെള്ളം നിറയ്ക്കുന്ന ഭാജനത്തിൽ
ദീപത്തിന്നായിട്ടു വെച്ചുനിന്നീടുന്ന
ധൂപത്തെക്കൊണ്ടു നിറച്ചുനിന്നാൾ.
അന്യോന്യമുള്ളോരാകാംക്ഷ മുഴുക്കയാൽ
കന്യകാരത്നവും സന്യാസിയും

സംഗതി ചോരാതെയിങ്ങിനെയുള്ളോരു
ഭംഗികളോരോന്നെ കാട്ടിക്കാട്ടി
മിക്കതും വന്നു തികഞ്ഞിതു ചെഞ്ചെമ്മെ
മസ്കരിതന്നുടെ ചാതുൎമ്മാസ്യം
അംഗനാ തന്നുടെ പങ്ങാതിമാരെല്ലാം
തങ്ങളിൽ കൂടിപ്പറഞ്ഞൊരപ്പോൾ.
ദിവ്യനായുള്ളൊരിസ്സന്ന്യാസി തന്നുടെ
വേലയും ഭാവവും പാൎത്തുകണ്ടാൽ
കന്നിയെക്കാമിച്ചു പന്നനായുള്ളോരു
മന്നവവീരൻതാനെന്നു തോന്നും
ഇന്നിവൾ തന്നുടെ മാനസംതാനുമി-
മ്മന്നവൻ തന്നിലെ വെച്ചു പൂക്കു
ബാലികാമാരുടെ നൽചൊല്ലിതോരോന്നീ-
വാൎത്ത നടന്നിതു മന്ദം മന്ദം.
ദാരകാവാസികൾ കാളിയെപ്പൂജിപ്പാ-
നാരണ്യം തന്നിലെ പോയനേരം
മാരാരി പണ്ടൊരു * മാണിയായ് ചെന്നിട്ടു
ഗൌരിതൻ പാണി പണ്ടെന്നപോലെ
മാലിയന്നീടുമക്കന്യകയ്ക്കാനനം
പാലെ വിരിഞ്ഞു പമഞ്ഞുതപ്പോൾ
മന്ദം നടന്നങ്ങു സ്യന്ദനമേറിനാൾ
സുന്ദരിയാമവൾ ഭംഗിയോടെ
വാരിജലോചനൻ തന്നെയും ചിന്തിച്ചു
പാരാതെ കണ്ടങ്ങു പോയനേരം
കന്യകാതന്നെയും കൊണ്ടങ്ങു മണ്ടിനാൻ
സന്ന്യാസിയെന്നൊരു വാൎത്ത നേരെ

* ബ്രാഹ്മണശിശു; വടു.

കേട്ടോരു നേരത്തു രോഹിണീനന്ദനൻ
വാട്ടമകന്നോരു തേരിലേറി
ദ്വാരകാ കൈവിട്ടു പോകത്തുടങ്ങിനാൻ
ഘോരമായുള്ളോരു സീറ്റവുമായ്.
എന്നതു കേട്ടോരു വാരിജലോചനൻ
പിന്നാലെ ചെന്നു പറഞ്ഞുതേററി
ശ്രേഷ്ഠനായുള്ളോരു ജ്യേഷ്ഠനെ മുന്നിട്ടു
വാട്ടമകന്നുള്ള തേരിലേറി
പാർത്ഥന്മാർ മേവുന്ന ദിക്കിനെ നോക്കീട്ടു
യാത്ര തുടങ്ങിനാൻ ചീർത്ത മോദാൽ
ഇന്ദ്രതനൂജൻതാൻ ജായയുമായിട്ടു
ഇന്ദ്രപ്രസ്ഥത്തിലും ചെല്ലുന്നേരം
ധന്യമായ്മേവുന്നോരുദ്യാനം തന്നിലെ
തന്വംഗി തന്നെയും വെച്ചു മെല്ലെ
അമ്മതൻപാദസരോജങ്ങൾ വന്ദിച്ചി-
ട്ടുണ്മയായുള്ളതു ചൊന്ന നേരം
പൂഞ്ചായലോലുംകുലമൌലിയായുള്ളോരു
പാഞ്ചാലിതന്നെപ്പറഞ്ഞുതേററി
പോരായ്മയോരാതെ ബാലികേ! നിന്നുടെ
മാരനാമർജ്ജുനൻ തന്നെയിപ്പോൾ
നോക്കുകൊണ്ടുള്ളോരു കോപമുണ്ടാകിലും
വാക്കുകൊണ്ടേതും വദിച്ചീടൊല്ല.
സന്തോഷം പൂണ്ടൊരു കുന്തിതാനന്നേരം
ബന്ധുരനന്മുഖിമാരുമായി
മംഗലപാണിയായ്ച്ചെന്നുനിന്നന്നേരം
അംഗനാതന്നെയും പാർത്ഥനേയും
ആലയം തന്നിലെ കൊണ്ടുപോയന്നേരം
വേളിവിശേഷവുമാരംഭിച്ചാർ.

മാധവൻതാനപ്പോൾ രാമനും താനുമാ-
യാദരവോടങ്ങു് ചെന്നു പുക്കാർ.
മററുള്ള ലോകരും മാനിനിമാരുമാ-
യററമില്ലാതോളം വന്നുകൂടി.
സോദരീതന്നുടെയുത്സവംതന്നെയു-
മാദരവോടു കഴിച്ചു പിന്നെ
ദ്വാരകാതന്നിലകത്തു പുക്കീടിനാൻ
വാരിജലോചനൻ സീരിയുമായ്
ഭക്തന്മാരായുള്ള പാണ്ഡവരെവരും
ചിത്തവും ചാലെത്തെളിഞ്ഞിരുന്നാർ.

# അദ്ധ്യായം ൨൭.



## കൌരവന്മാരുടെ വിവാഹം.

ഭാനുമാനായുള്ള മന്നവൻതന്നുടെ
ഭാനുമതിയെന്ന കന്യകയെ
ശ്രേഷ്ഠനായുള്ളോരു ഭീഷ്മർതൻചൊല്ലാലെ
വേട്ടു നിന്നീടിനാൻ നാഗകേതു
മററുള്ള കൌരവവീരന്മാരെല്ലാരും
കുററം കൂടാതെ കുലത്തിലുള്ള
കന്യകമാരേയും വേട്ടു നിന്നമ്പോടു
മന്ദിരം തന്നിൽ വിളങ്ങുമന്നാൾ
പാണ്ഡവന്മാരുടെ ഭാര്യയായുള്ളോരു
പാഞ്ചാലരാജതനയയപ്പോൾ
പഞ്ചദ്രുപദരെന്നിങ്ങിനെ നാമമാ-
മഞ്ചുകുമാരരെപ്പെററാളപ്പോൾ
വമ്പനായുള്ളോരു ജംഭാരിപുത്രന്റെ
ചെമ്പല്ലവാംഗിതൻനൽപിള്ളയായ്
മന്നിടം തന്നിൽ പിറന്നു നിന്നീടിനാൻ
ധന്യനായുള്ളഭിമന്യുവപ്പോൾ
വീരനായുള്ള സുയോധനൻ തന്നുടെ
ഭാര്യയായുള്ളോരു നാരിയിങ്കൽ
വമ്പന്മാരായുള്ള പുത്രന്മാരുണ്ടായി
ഒമ്പതുമേഴുമൊരെട്ടുമഞ്ചും

അന്യരായ്മേവുന്ന കൌരവന്മാൎക്കെല്ലാം
തന്നുടെ തന്നുടെ ഭാൎയ്യമാരിൽ
ശക്തിയും ബുദ്ധിയും പൂണ്ടു നിന്നീടുന്ന
പുത്രന്മാരുണ്ടായിതവ്വണ്ണമെ
വേരററു പോയോരു വംശത്തെച്ചെമ്മേ
പൂരിച്ചു കണ്ടോരു പത്മഗന്ധി
ഈശ്വരൻ തന്നുടെ പാദസരോജങ്ങ-
ളാശ്രയിച്ചമ്പോടു മേവുംകാലം
പുത്രനായുള്ളോരു വ്യാസമഹാമുനി
സത്വരം വന്നു വണങ്ങി നേരെ
ശാശ്വതമായത്തു കൈവരുത്തീടുവാ-
നാശ്രമം തന്നിലെ കൊണ്ടുപോയാൻ.
മാധവൻ തന്നുടെ പാദയുഗങ്ങളിൽ
മാനസം ചേൎത്തു വിളങ്ങുമന്നാൾ
സ്വൎഗ്ഗത്തിലാമ്മാറു നിൎഗ്ഗമിച്ചമ്പോടു
സൽഗതി തന്നോടു കൂടി നിന്നാൾ.

—***—

# അദ്ധ്യായം ൨൨.

## ഖാണ്ഡവദാഹം.

പ്രാജ്ഞനായുള്ളോരു ധൎമ്മജൻതന്നുടെ-
യാജ്ഞയെക്കൊണ്ടതിന്നന്നൊരു നാൾ
വാരിജലോചനൻതാനെഴുന്നെള്ളിനാൻ
പാരെഴുന്നീടുമമ്മന്ദിരത്തിൽ
കണ്ടുനിന്നീടിന പാണ്ഡവരൈവരും
കൊണ്ടാടിപ്പൂജിച്ചു നിന്നനേരം
പൂമകളൻപോടു പൂണ്ടു നിന്നീടുന്ന
പൂമേനി തന്നുടെ കാന്തികൊണ്ടും
കാരുണ്യമായുള്ള പീയൂഷവാരിധി
പാരം ചൊരിഞ്ഞുള്ള വാക്കുകൊണ്ടും
ധന്യന്മാരായുള്ള മന്നവന്മാരുടെ
കണ്ണുയുഗങ്ങൾക്കും കണ്ണുകൾക്കും
ആനന്ദം പൊങ്ങിച്ചു മേവി നിന്നീടുന്നൊ-
രാനായനായകനന്നൊരു നാൾ
ആയാസം കൈവിട്ടു പാൎത്ഥനും താനുമായ്
നായാട്ടുലീലയെക്കോലുവാനായ്
കാനനംതന്നിലകത്തു പുക്കൻപോടു
നാനാമൃഗങ്ങളെക്കൊന്നു കൊന്നു
പാരാതെ മേവുന്ന പൂക്കൾതൻ നന്മധു
പൂരിച്ചു പെയ്യുന്ന കാവു പുക്കു

## ഇരുപത്തിരണ്ടാം അദ്ധ്യായം ഫവ്വൻ

കന്മഷവൈരിതാനർജ്ജുനൻ തന്നുടെ
നന്മടി തന്നിൽ വെച്ചുത്തമാംഗം
നിദ്രയും പൂണ്ടു കിടന്നതു കണ്ടിട്ടു
ഭദ്രനായുള്ളൊരു പാണ്ഡവൻ താൻ
തിങ്ങി വളൎന്ന ഫലങ്ങൾ കലൎന്നിട്ടു
തുംഗത പൂണ്ടുള്ള ദാരുക്കളും
മല്ലിക മുല്ലകളെന്നിവയാദിയായ്
ചൊല്ലാൎന്ന നല്ല പൂവല്ലികളും
പാരാറു മേവുന്ന ജംഗമജാതിയും
പൂരിച്ചു കണ്ടു കൊതിച്ചു മെല്ലെ
കല്യനായുള്ള ധനഞ്ജയൻ തന്നോടു
വിപ്രനായ് വന്നു പറഞ്ഞാനപ്പോൾ
പട്ടിണികൊണ്ടു പൊറായ്കയാലെത്രയും
തിട്ടതി പൂണ്ടിങ്ങു വന്നതെന്നാൽ
തണ്ഡുലംകൊണ്ടുള്ള തൊന്നുമേയിന്നിപ്പോ-
ളിന്നിലംതന്നിലങ്ങില്ലതാനും
കാദളം മുമ്പായ കായ്കനിയുണ്ടല്ലൊ
കാവകം തന്നിൽ വളൎന്നു നന്നായ്
അക്ഷീണവിക്രമ! ക്ഷുത്തിനെപ്പോക്കുവാൻ
ഭക്ഷണം നൽകുകിൽ പോരുമിപ്പോൾ
ഇന്നതിലൊന്നങ്ങു തൊട്ടുനിന്നീടുകിൽ
ഖിന്നതയോരാതെ വിണ്ണവർകോൻ
ഭീമമായുള്ളൊരു വജ്രമെറിഞ്ഞിട്ടു
നാമാവശേഷനായ് പോകുമെല്ലൊ
എന്നതു കേട്ടൊരു പാണ്ഡവമദ്ധ്യമൻ
തന്നിലെ ചിന്തിച്ചു കണ്ടു ചൊന്നാൻ
കേവലമെന്നുടെ ചൊല്ലാലെയിന്നു നീ
കാവോടുകൂട വിഴുങ്ങുകിലൊ

വാസവൻ തന്നുടെ ഭീതിയില്ലേതുമെ
കാതരനായുള്ള ഭൂസുര! കേൾ.
എന്നതു കേട്ടോരു വഹ്നിതാനെത്രയും
നന്ദിച്ചു നന്ദിച്ചു നിന്നനേരം
പങ്ങാതിയായ ധനഞ്ജയൻ തന്നോടു
മംഗലമൂർത്തിയുണർന്നു ചൊന്നാൻ.
ആരണനല്ലിവൻ വാസവൻതന്നുടെ
ആരണ്യമൊക്കെദ്ദഹിപ്പതിന്നായ്
ഖിന്നനായിങ്ങിനെ നിന്നുടെ ചാരത്തു
ഛന്നനായ്വന്നൊരു വഹ്നിയത്രെ
എന്നതു കേട്ടോരു പാണ്ഡവൻചൊല്ലിനാ-
നെങ്കിലും നൽകിനേനെന്നിങ്ങിനെ
എന്നതു കേട്ടോരു പാവകദേവൻ താൻ
വന്നെഴുന്നീടുന്ന മോദത്താലെ
തിണ്ണമെഴുന്നു ദഹിച്ചു തുടങ്ങിനാൻ
വിണ്ണവർകോനെയും പേടിയാതെ
എട്ടാശയെല്ലാമെ ഞെട്ടുമാറന്നേരം
പൊട്ടിപ്പൊരിഞ്ഞു തുടങ്ങീതെങ്ങും
കാടകം തന്നിൽ വസിച്ചു നിന്നീടുന്ന
കാട്ടാന കാട്ടി മലങ്കടുവാ
കൂട്ടരെക്കൈവെടിഞ്ഞോട്ടം തുടങ്ങിതു
വാട്ടമകന്നുള്ള പന്നികളും
ചൂടററു നിന്നു പൊറുക്കരുതായ്കയാൽ
ചാടിത്തുടങ്ങീതങ്ങെങ്ങുമെല്ലാം
മേളത്തിൽ പൂണ്ടൊരു പാവകദേവനെ
കാളം വിളിക്കുന്നതെന്നപോലെ
കേകികൾ മുമ്പായ ഖേചരവൃന്ദങ്ങൾ
മാഴ്കിത്തളർന്നങ്ങു കൂകിനിന്നു

വേവുന്ന കാവുകൾ വേദന പോക്കുവാൻ
ദേവകൾകോനുടെ ചൊല്ലിനാലെ
തള്ളിയെഴുന്നോരു വൈരിയെ വെല്ലുവാൻ
വെള്ളാന വന്നു നിരന്നപോലെ
വണ്ണം തിരണ്ടുള്ള ആനകളെല്ലാമെ
വെണ്ണീറായ്ക്കാണായിതോരോ ദിക്കിൽ
കാളിമ പൂണ്ടുള്ള ധൂമങ്ങൾ ചെഞ്ചെമ്മെ
ചാലെപ്പരന്നങ്ങു പൊങ്ങീതെങ്ങും
വൈരിയെ വെൽവാനായ്‌വാരിയെത്തൂകുവാൻ
വാസവൻ തന്നുടെ ചൊല്ലിനാലെ
ഭീമങ്ങളായുള്ള ജീമൂതജാലവും
വ്യോമത്തിൽ വന്നു നിറഞ്ഞപോലെ
വൃഷ്ടികൊണ്ടേറ്റമേ പേടിയില്ലിന്നു നീ
ഇഷ്ടമായുണ്ടാലുമെന്നു ചൊല്ലി
സന്താപം പൂണ്ടുള്ള പാവകദേവന്നു
ചന്തത്തിൽ ഛത്രം പിടിച്ചപോലെ
ദീനത പൂണ്ടുള്ള നാഗങ്ങളെല്ലാമെ
ആനനം ചാലെപ്പുരത്തിനിന്നു
കാനനം തന്നിൽ വളൎന്നു നിന്നീടുന്ന
നാനാചരങ്ങളും ദാരുക്കളും
കന്മഷം കൈവിട്ടു ദ്രുമങ്ങളെല്ലാമെ
ബ്രഹ്മത്തിൽ ചെന്നു ലയിക്കുംപോലെ
പാവകൻ തങ്കലടങ്ങുന്നനേരത്തു
വേവുറവുനോവു പൊറായ്കയാലെ
ഖിന്നനായുള്ളോരു പന്നഗവീരൻ താൻ
തിണ്ണമെഴുന്നങ്ങു ചാടുന്നേരം
വഹ്നിതൻവാഞ്ഛിതം നന്നായിപ്പൂരിപ്പാൻ
ധന്യനായുള്ളൊരു ധനഞ്ജയൻതാൻ

നൂതനമായൊരു സായകംകൊണ്ടങ്ങു
ഭേദിച്ചുവീഴ്ത്തിനാൻ ഭൂതലത്തിൽ
രണ്ടായിപ്പോയതിൽ മേൽമുറി പോയങ്ങു
വിണ്ണുലർനാട്ടിലകത്തു പുക്കു
മന്നിൽ വീണീടിന തക്ഷകശേഷത്തെ
തന്നിലടക്കിനാൻ വഹ്നിതാനും
വട്ടംചുഴന്നോരു വഹ്നിയെക്കണ്ടിട്ടു
തിട്ടതിപൂണ്ടു മയൻതാനപ്പോൾ
പാലിച്ചുകൊള്ളുകയെന്നെയെന്നിങ്ങിനെ
ചാലെ വിളിച്ചു പറഞ്ഞനേരം
മാനിയായുള്ളോരു രാഘവൻ പണ്ടുതാൻ
വാനരവീരനെയെന്നപോലെ
കോദണ്ഡംകൊണ്ടങ്ങെടുത്തുനിന്നീടിനാൻ
കോഴയും കൂടാതെ വാസവിതാൻ
കാനനം തന്നുടെ ഭംഗത്തെക്കേട്ടിട്ടു
ദീനനായുള്ളോരു വാനവർകോൻ
ഘോരമായുള്ളോരു മാരിയെപ്പെയ്യിച്ചാൻ
വീരന്മാരായവരെന്നു ഞായം
ഭീതനായുള്ളോരു പാവകദേവനും
ഏതുമേ പേടിയാണ്ടെന്നും ചൊല്ലി
ബാണങ്ങൾകൊണ്ടങ്ങു വാസ്സോടു ചെഞ്ചമ്മേ
ചേണുററ മന്ദിരം തീർത്തു നന്നായ്
പാരിച്ചു പെയ്യുന്ന മാരിയങ്ങേതുമെ
ചോരാതവണ്ണമടച്ചുനിന്നാൻ.
തിട്ടതി കൈവിട്ടു പാവകദേവൻ താൻ
മുഷ്ടമായുണ്ടു തെളിഞ്ഞു പിന്നെ
പാണ്ഡവവീരന്നു നൽകുവാൻ ഗാണ്ഡീവ-
ചാപവും ബാണവും കയ്യിലേന്തി

പൊന്മയമായുള്ള കഞ്ചുകം പൂണ്ടുള്ള
നിർമ്മലവാജികളോട്ടുംകൂടി
മെല്ലവെ വന്നു വണങ്ങിനിന്നീടിനാൻ
മല്ലാരിതന്നുടെ പാദപത്മം
ഖാണ്ഡവകാനനം നൽകിന കാരണം
പാണ്ഡവവീരനു നൽകിനിന്നാൻ
ഗാണ്ഡീവമാകുന്ന ചാപവും ചെഞ്ചമ്മെ
പാണ്ഡരവർണ്ണമാം വാജികളും
സന്താപമേതാനും വന്നുനിന്നീടുമ്പോൾ
ബന്ധുവായുള്ളതു ഞാനെന്നും
ഇങ്ങിനെ ചൊല്ലി മറഞ്ഞു നിന്നീടിനാൻ
മംഗലനായ ധനഞ്ജയൻതാൻ
ശക്തനതായ ശതക്രതുപുത്രനും
മുക്തിദനായ മുരാന്തകനും
പാവകൻ തന്നുടെ വേലകളോരോന്നെ
* വാപാടിച്ചെന്നങ്ങു കോട്ട പുക്കാർ
ബന്ധുക്കളായുള്ള മന്നവന്മാരുമായ്
ദ്വാരക പൂകിനാൻ വാസുദേവൻ.

---

* സംസാരിച്ചു.

# അദ്ധ്യായം ൨൩.

ദിഗ്ജയം.

കന്മഷവൈരിതൻചൊല്ലാലെ ചെഞ്ചമ്മെ
ധൎമ്മതനൂജനെക്കാണ്മതിന്നായ്
നാരദമാമുനിതാനെഴുന്നെള്ളിനാൻ
പാരുററ കോട്ടയിലന്നൊരു നാൾ
ഇഷ്ടനായുള്ളൊരു മന്നവൻതാനപ്പോൾ
പെട്ടെന്നു കുമ്പിട്ടു കൂപ്പിച്ചൊന്നാൻ.
രാപ്പകലുള്ളത്തിൽ മേവീടും വേദന
വാഴ്മ്പോടു മാമുനേ ചൊല്ലീടുന്നേൻ.
ശ്രദ്ധിച്ചുപോരുന്നതൊട്ടുനാളുണ്ടു ഞാൻ
മിത്രനായുള്ളോരു സ്വാമിതന്നെ
ഉള്ളത്തിലുള്ളോരു വേദനയായതു
ചൊല്ലുന്നതുണ്ടു ഞാൻ മെല്ലെയിപ്പോൾ
ശാപത്തെക്കൊണ്ടു മരിച്ചൊരു താതനു
പാപവും പുണ്യവുമുള്ളവണ്ണം
ചിന്തിച്ചു കണ്ടു പറഞ്ഞു നിന്നീടേണം
സന്താപമായതു മററൊന്നല്ലേ.
എന്നതു കേട്ടോരു നാരദമാമുനി
തന്നിലെ ചിന്തിച്ചു കണ്ടു ചൊന്നാൻ.
സ്വൎഗ്ഗത്തിൽ ചെന്നു കരേറുന്ന നേരത്തു
നിൎഗ്ഗമിച്ചീടരുതെന്നു ചൊല്ലി

താഡനം നൽകിയടച്ചുനിന്നീടിനാർ
കേടകന്നീടിന വാതിലെല്ലാം.
എന്നതു കേട്ടോരു മന്നവവീരന-
മ്മന്നിടം തന്നിൽ മയങ്ങി വീണാൻ.
ഘോരനായുള്ളോരു മാരുതിതാനൊരു
ദാരുവും കയ്യിലെടുത്തുയർത്തി
വിണ്ണവർനാഥനെ നീക്കുവാനെന്നിട്ടു
തിണ്ണം നടന്നങ്ങു പോകുന്നേരം
എത്രയും നന്നെടോ! താതനു നീയിപ്പോൾ
മുക്തി വരുത്തുവാനോർത്ത യുക്തി
എന്നങ്ങു ചൊല്ലിച്ചെറുത്തുനിന്നീടിനാൻ
മന്നവവീരനെ മാമുനിയും
വീരനായുള്ളോരു മാരുതിതന്നുടെ
വൈരവും മന്ദമായ് വന്നതപ്പോൾ
പാപത്തെപ്പോക്കുവാൻ നല്ലതു ചൊൽകെന്നു
ഭൂപതി ചൊന്നതു കേട്ടനേരം
ആര്യനായുള്ളോരു നാരദൻ ചൊല്ലിനാ-
ലാരണശാപത്താൽ വന്ന പാപം
വേരററുപോമാറില്ലെങ്കിലുമൊന്നു കേ-
ളോരാതെ വന്നതു കാരണമായ്
പാരുററ മേവുന്ന രാജസൂയമെന്നു
പേരായിട്ടുള്ളോരു യാഗമിപ്പോൾ
പൂരിച്ചുകൂട്ടുകിൽ കന്മഷജാലങ്ങൾ
വേരററുപോയീടും തേറിനാലും
എന്നതു കേട്ടോരു ധർമ്മതനൂജൻതാൻ
വന്ദിച്ചു മാമുനിയോടു ചൊന്നാൻ.
കാർമ്മുകിൽവർണ്ണന്റെ കാരുണ്യമുണ്ടെങ്കി-
ലാരംഭിച്ചീടുന്നതുണ്ടിന്നിപ്പോൾ.

കൊണ്ടൽനേർവ്വർണ്ണൻെറ ചിന്തിതമെന്തെന്നു
കണ്ടിട്ടുവേണം താനെന്നു നണ്ണി
തമ്മതനൂജൻെറ വാഞ്ഛതാൻ സാധിപ്പാൻ
ബ്രഹ്മതനൂജൻതാനാദരവിൽ
പാരാതെ പോയങ്ങു ദ്വാരക പൂകിനാൻ
നാരായണ! എന്നു ചൊല്ലിച്ചൊല്ലി
നന്ദതനൂജൻതാൻ മേവിനിന്നീടുന്ന
മന്ദിരംതന്നിലകത്തു പുക്കാൻ.
ദേവകീസൂനുവെ വന്ദിച്ചു ചൊല്ലിനാൻ
കേവലം വന്നോരു കാര്യമെല്ലാം
ജിഷ്ണുതൻപ്രാണനായ്മേവിനിന്നീടുന്ന
വൃഷ്ണികൾനാഥനാം കൃഷ്ണനപ്പോൾ.
ഉദ്ധവരാദിയായ് മേവിനിന്നീടുന്നോ-
രുത്തമമന്ത്രികളോടു ചൊന്നാൻ.
ഇന്ദ്രപ്രസ്ഥത്തിന്നു പോവതിന്നായിട്ടു
നന്നായ് മുതുക്കേണമെന്നിങ്ങിനെ.
എന്നതു കേട്ടവരെല്ലാരും ചെഞ്ചമ്മെ
മന്നിടമൊക്കെക്കുലുങ്ങുംവണ്ണം
ഭേരിതൻനാദത്തെ പൂരിപ്പിച്ചീടുമ്പോൾ
ദ്വാരക തന്നിലെ ലോകരെല്ലാം
തന്നുടെ തന്നുടെ ചങ്ങാതിമാരുമായ്
വന്നുതുടങ്ങിനാർ വായ്പിനോടെ
ദേവകീതന്നുടെ കാന്തനായുള്ളോരു
ശ്രീവസുദേവനുമാഹുകനും
നാനാവിഭൂഷണജാലങ്ങൾ പൂണ്ടുള്ള
മാനിനീമാരൊടും കൂടി നേരെ
ഗോവിന്ദൻതന്നുടെ ചാരത്തു ചെന്നിട്ടു
പോവതിന്നായിത്തുനിഞ്ഞുനിന്നാർ.

നൽക്കൊടി തോരണമെന്നിവയോരോന്നെ-
യൊക്കെയെടുത്തു നിവത്തി നന്നായ്
പാരുററു മേവുന്ന തേരിലങ്ങമ്പോടു
വാരിജലോചനൻ പുക്കു നേരെ
മൂത്തവനായുള്ള രോഹിണീനന്ദനൻ
സാത്യകീമുമ്പായ സേനയുമായ്
വാരിജലോചനൻ തന്നുടെ ചാരത്തു
പാരാതെ ചെന്നു മുതൃന്നുനിന്നാർ.
രുഗ്മിണീയാദിയായ് മേവിനിന്നീടുന്ന
കുഡ്മളലോചനമാരെല്ലാരും
സത്വരം ചെന്നു കരേറിനിന്നീടിനാർ
മുഗ്ദ്ധവിലോചനൻ നിന്ന തേരിൽ
മററുള്ള ലോകരും മാമുനിമാരും ചെ-
ന്നാററമില്ലാതോളമായിതപ്പോൾ
പീലിക്കുടകളുമാലവട്ടങ്ങളും
ചാലെ വളന്നുള്ള തത്തികയും
നിമ്മലമായുള്ള വെഞ്ചാമരങ്ങളും
പൊന്മയമായുള്ള ഛത്രങ്ങളും
നാളീകം തന്നുടെ നാളത്തെ വെന്നുള്ള
കാളങ്ങൾ കാളാഞ്ചിജാലങ്ങളും
കല്പാന്തവഹ്നിതൻ ദപ്പത്തെപ്പോക്കുവാൻ
കെല്പു കലന്നുള്ള പന്തങ്ങളും
ചൊല്ക്കൊണ്ടു മേവുന്ന പീലിക്കുന്തങ്ങളു-
മൊക്കെയെടുത്തു പിടിച്ചു നന്നായ്
വാഴ്ത്തികൾ വാഴ്ത്തുന്ന വാത്തയും കേട്ടുകേ-
ട്ടാസ്ഥയിലിങ്ങിനെ പോകുന്നേരം

മാഗധനായോരു മാപാപി ബന്ധിച്ച
മാൽപെട്ടത്തീടുന്ന മന്നവന്മാർ
ആദരവോടങ്ങയച്ചനിന്നീടുന്ന
ദൂതനെ വന്നതു കാണായ്‌വന്നു
പാരുററ പാദങ്ങൾ കൂപ്പിനിന്നമ്പോടു
കായ്യമായുള്ളതു ചൊന്ന നേരം
പാതകവൈരിതാൻ ചൊല്ലിനിന്നീടിനാൻ
പാപിയായുള്ളൊരു ഭൂപൻതന്നെ
ഘോരമായുള്ളൊരു കൂളികൾക്കെല്ലാമെ
പാരണയായിട്ടു നൽകിയിപ്പോൾ.
മന്നവന്മാരുടെ വേദനതന്നെയും
മന്നിടെ ഭാരവും തീൎത്തുവെയ്ക്കാം.
ഇങ്ങിനെ ചൊല്ലിയയച്ചനിന്നമ്പോടു
മംഗലമൂൎത്തിതാൻ വേഗത്തിൽ പോയ്
ചീൎത്തൊരു മോദത്താൽ പാൎത്ഥന്മാർ മേവുന്ന
ആസ്ഥാനം തന്നിലകത്തു പുക്കാൻ.
തിങ്ങിനിന്നീടുന്ന സന്തോഷം പൂണ്ടുടൻ
മംഗലവാണികളോടും കൂടി
ഘോഷിച്ചു ചെന്നങ്ങു ധൎമ്മതനൂജൻതാൻ
ദോഷത്തെ വെന്നുള്ള പാദപത്മം
ആദരവോടു പുണൎന്നുനിന്നീടിനാൻ
സോദരന്മാരുമങ്ങവ്വണ്ണമെ.
അമ്മാമൻതന്നെയുമമ്മാവിമാരെയും
സമ്മാനിച്ചീടിനാൻ വെണ്മയോടെ
അച്ഛൻതാൻ വന്നതു കണ്ടൊരു നേരത്ത-
ങ്ങച്യുതൻ തന്നുടെ സോദരിതാൻ
സൂനുവായുള്ളഭിമന്യുവും താനുമായ്
മാനിച്ചു ചെന്നു വണങ്ങിനിന്നാർ.

ധന്യരായെല്ലാരുമന്നിലം തന്നിലെ
നന്നായി നിന്നു വിളങ്ങുമന്നാൾ
മൂലോകവാസികൾക്കാലംബമായുള്ള
പാലാഴിവർണ്ണനെക്കൈവണങ്ങി
ആരംഭിച്ചീടിന കാര്യത്തെത്തന്നെയു-
മാദരവോടു പറഞ്ഞാനപ്പോൾ.
യോഗ്യമായുള്ളതു കേട്ടോരു നേരത്തു
മാർഗ്ഗമായ് ചൊല്ലിനാൻ മാധവൻതാൻ
ആരംഭിച്ചീടുക യാഗത്തെ വൈകാതെ
പൂരിച്ചുകൂട്ടുവാൻ ഞാനുണ്ടല്ലൊ.
കേശവൻതന്നുടെ ചൊല്ലാലെ പിന്നെയ-
ങ്ങാശകൾ നാലും ജയിപ്പതിന്നായ്
വീരതയേററവും പൂണ്ടുനിന്നീടുന്ന
മാരുതനന്ദനനാദിയായ
വീരത പൂണ്ടുള്ള സോദരന്മാരെയ-
ങ്ങോരോരോ ദിക്കിലയച്ചുനിന്നാർ.
അക്ഷണം പോയങ്ങു നൽ സഹദേവൻതാൻ
ദക്ഷിണദിക്കിലും ചെന്നു പിന്നെ
കേരളഭൂമിയെപ്പാലിച്ചു ചെഞ്ചമ്മെ
കേവലം നിന്ന ത്രിഗർത്തനുമായ്
ആഹവത്തിന്നു മുതിന്നോരു നേരത്തു
പാവകദേവൻതാൻ പാലിക്കയാൽ
താഴാതെ കണ്ടു പിണങ്ങിനിന്നേതുമെ
കോഴയും നൽകാതെ നിന്നനേരം
ക്ഷീണനായുള്ളോരു മാദ്രീതനൂജൻ താൻ
വഹ്നിതൻ പാദതാരുള്ളിൽ നണ്ണി
പാർത്ഥനു നൽകിയ നൽവരം ചിന്തിച്ചു
പ്രാർത്ഥിച്ചുനിന്നതു കണ്ടനേരം

ദുഷ്ടനായുള്ളോരു പാവകദേവൻതാൻ
രുഷ്ടരായ്മേവുന്ന മന്നവരെ
ക്രുട്ടിപ്പറഞ്ഞു * നിരത്തിനിന്നീടിനാൻ
കേടററ മാമുനിമാരുമായി
അന്തമില്ലാതോളം ഭ്രതികരം നൽകിനം-
നന്തകപുത്രന്ന നൽകുവാനായ്
ആമോദം പൂണ്ടൊരു മാദ്രീതനൂജൻതാൻ
മാമുനിമാരെ വണങ്ങിച്ചൊന്നാൻ.
വഹ്നിതാനെന്തു ത്രിഗത്തനെപ്പാലിപ്പാൻ
വന്നതിൻകാരണമെന്നിങ്ങിനെ.
എന്നതു കേട്ടവരെല്ലാരും ചെഞ്ചമ്മെ
മന്നവവീരനെ നോക്കിച്ചൊന്നാർ.
പണ്ടിവൻതന്നുടെ പുത്രിയായുള്ളോരു
വണ്ടഴൽപൂങ്കുഴലാളെ വഹ്നി
ജാരനായ്ചെന്നു പുണന്നു നിന്നീടിനാ-
നാരണരൂപത്തെപ്പൂണ്ടു മെല്ലെ
കന്യകപാലരറിഞ്ഞു പോയ്ചെന്നിട്ടു
മന്നവവീരനെക്കണ്ടു ചൊന്നാർ.
ഇഷ്ടമല്ലാത്തതു കേട്ടോരു നേരത്തു
രുഷ്ടനായ്ചൊല്ലിനാൻ മന്നവൻതാൻ
കഷ്ടതചെയ്തോരു വിപ്രനെ വൈകാതെ
കെട്ടിനിന്നീടുവിനെന്നിങ്ങനെ
ചേവകന്മാരെല്ലാമെന്നതു കേട്ടിട്ടു
കേവലം ബന്ധിപ്പാൻ ചെല്ലുന്നേരം
പാരം ജ്വലിച്ചങ്ങു മണ്ടിത്തുടങ്ങിനാൻ
ജാരനായുന്നുള്ളോരാരണൻതാൻ

* യോജിപ്പിച്ചു

തീക്ഷ്ണങ്ങളായുള്ള ജ്വാലകളോരോന്നേ
മേല്ക്കുമേൽ വന്നങ്ങു പൊങ്ങുന്നേരം
വന്നുവന്നീടിന ദാസന്മാരെല്ലാരും
നിന്നുപൊറുക്കരുതായ്കയാലെ
സത്വരം വന്നിങ്ങു മന്നവൻതന്നോട്
വസ്തുതയായതു ചൊല്ലിനിന്നാർ.
വഹ്നിയെന്നിങ്ങിനെ കേട്ടോരു നേരത്തു
വന്നെഴുന്നീട്ടുന്ന മോദത്താലെ
പാരാതെ ചെന്നു വണങ്ങിനിന്നമ്പോട്
പാലിച്ചുകൊള്ളേണമെന്നും ചൊന്നാൻ.
ശാന്തനായുള്ളോരു വഹ്നിതാനമ്പോട്
ശാന്തനായുള്ളവനോടു ചൊന്നാൻ
എന്നുടെ വാഞ്ഛിതം ചെയ്കയാൽ നിന്നുടെ
കന്യകയ്ക്കേതുമേ ദോഷമില്ലേ.
ആരണനാരിമാരെന്നിയെ ആരുമെ
കേരളംതന്നിലിന്നാദിയായി
ചാരിത്രം ചിന്തിച്ചു നില്ക്കേണ്ടതില്ലയെൻ-
കാരുണ്യംകൊണ്ടതു തേറിനാലും
പാതിവ്രത്യത്തിന്റെ ഭംഗത്തെക്കൊണ്ടൊരു
പാതകമില്ലതു തേറിനാലും.
വിപ്രനായെല്ലോ നിൻകന്യകതന്നെ ഞാൻ
കൈപ്പിടിച്ചീടിനതെന്നു മൂലം
ഉത്തമനായൊരു ഭൂസുരനമ്പോട്
സത്വരം നൽകുക നിന്മകളെ
സന്താപമേതാനും വന്നുനിന്നീടുമ്പോൾ
ചിന്തിച്ചുകൊള്ളുക മേലിലെന്നാൽ
അക്ഷണം വന്നു നിൻദുഃഖങ്ങൾ തീർത്തിട്ടു
രക്ഷിച്ചുകൊള്ളുന്നതുണ്ടു താനും.

കേരളഭൂമിയിൽ ക്ഷത്രിയനാരികൾ-
ക്കാരണരാകട്ടെ കാന്തരെന്നും
ഇങ്ങിനെ ചൊല്ലി മറഞ്ഞതു കാരണ-
മിന്നുവന്നാമ്പോടു കാത്തുകൊണ്ടു
മാമുനിമാരുടെ വാർത്തയെക്കേട്ടിട്ടു
ആമോദം പൂണ്ടുള്ള പാണ്ഡവൻതാൻ
ഭൂമിപൻ നൽകിന കോഴയും കൊണ്ടങ്ങു
രാമേശ്വരത്തിന്നു ചെന്ന നേരം
ലങ്കയിൽ ചെല്ലുവാൻ പാരുററ വാരിധി
ലംഘനം വല്ലാതെ നിന്ന നേരം
സത്വരം ചെന്നു വണങ്ങിനിന്നീടിനാൻ
പുത്രനായുള്ള ഘടോൽക്കചൻതാൻ
ദേവരൻതന്നുടെ ചൊല്ലാലെയങ്ങവൻ
കേവലം ലങ്കയിൽ ചെല്ലുവാനായ്
ആഴമനേകം കലന്നുനിന്നീടുന്നൊ-
രാഴിയിൽ നേരേയിറങ്ങുന്നേരം
ജാനുപ്രമാണമായുന്നിതു ചെഞ്ചമ്മേ
പാനീയം ദാനവവീരനപ്പോൾ
വാനരൻ നിർമ്മിച്ച സേതുവെക്കണ്ടുക-
ണ്ടാനന്ദിച്ചമ്പോടു പോയിപ്പോയി
ലങ്കയിൽ ചെല്ലുന്ന നേരത്തു രാക്ഷസ-
മങ്കമാരെല്ലാരും പേടിയാലെ
ചൊല്ലിനിന്നീടിനാർ പാഞ്ഞുചെന്നെല്ലാരും
ചൊല്ലാന്ന രാക്ഷസരാജാവോടു
വമ്പനായുള്ളൊരു രാഘവൻതന്നുടെ
അമ്പേററുനിന്നൊരു കുംഭകർണ്ണൻ
രണ്ടാമതുണ്ടു മടങ്ങിവന്നീടുന്നു
കണ്ടായോ? സ്വാമിൻ! നീയെന്നിങ്ങിനെ

നാരിമാർ ചെന്നങ്ങു ചൊന്നോരു നേരത്തു
വീരനായുള്ള ഘടോൽക്കചൻതാൻ
ആര്യനായുള്ളോനെ വന്ദിച്ചു ചെഞ്ചമ്മെ
കാര്യമായുള്ളതു ചൊന്ന നേരം
മേനിയിൽ മേവിന നോവുകൊണ്ടേത്രയും
ദീനമായുള്ളൊന്നു യാനമെന്നാൽ
അച്യുതൻതന്നിലങ്ങിച്ഛയിൽ മാനസം
വെച്ചുനിന്നീടിന ഭൂപതിയെ
കാണ്മതിന്നായിട്ടു കാഴ്ചയും നൽകി ഞാൻ
മേന്മയിൽ നമ്മുടെ കിങ്കരരെ
മേളം കലന്നുള്ളോരുത്സവം കാണ്മാനായ്
കാലത്തയയ്ക്കുന്നതുണ്ടു ചൊല്ലാം.
സ്വാമിതാനിങ്ങിനെ ചൊന്നതു കേട്ടിട്ടു
ഭീമനായുള്ളോരു ഭീമപുത്രൻ
ദേവരൻതന്നോടു ചൊല്ലിനിന്നീടിനാൻ
കേവലമങ്ങവൻ ചൊന്നതെല്ലാം
ചിത്തം തെളിഞ്ഞുള്ള നൽസഹദേവൻതാൻ
സത്വരം തന്നുടെ സേനയുമായ്
വന്ദികൾ വാഴ്ത്തുന്ന വാർത്തയും കേട്ടിട്ടു
ഇന്ദ്രപ്രസ്ഥത്തിലകത്തു പുക്കാൻ
വീരന്മാരായുള്ള മററുള്ള മൂവരു-
മോരോരോ ദിക്കു ജയിച്ചുവന്നാർ.



# അദ്ധ്യായം ൨൪.

## മാഗധവധം.

വൃഷ്ണികൾനാഥനായ്മേവിനിന്നീടുന്ന
കൃഷ്ണനും ജിഷ്ണുവും മാരുതിയും
മാരണകർമ്മത്തിൽ വീരത പൂണ്ടുള്ളോ-
രാരണരായിച്ചമഞ്ഞു മെല്ലെ
നാകികൾക്കെല്ലാക്കും വൈരിയായുള്ളോരു
മാഗധൻതന്നുടെ കോട്ട പുക്കാർ
കണ്ടോരു നേരത്തു മന്നവനെത്രയും
കൊണ്ടാടിപ്പൂജിച്ചുനിന്നു ചൊന്നാൻ.
എന്തൊരു കാരിയം ചിന്തിച്ചതായിട്ട-
ങ്ങിന്നിലംതന്നിലെ വന്നതിപ്പോൾ.
അന്തികെ ഇങ്ങിനെ വന്നതു കാരണം
സന്തോഷം പൊങ്ങുന്നു മാനസത്തിൽ
എന്നതു കേട്ടോരു പങ്കജലോചനൻ
തന്നിലെ പുഞ്ചിരി തൂകിച്ചൊന്നാൻ.
ഗോകുലനാഥൻെറ വൈരിയായ്മേവുന്ന
മാഗധൻ തന്നെ ഞാൻ മന്ദിരത്തിൽ
ചൊന്നതു നൽകുന്ന കല്പകദാരുതാ-
നെന്നതു കേട്ടത്രെ വന്നതെങ്ങൾ.
ഇച്ഛയായുള്ളതു വന്നുചൊല്ലീടുവാൻ
ലജ്ജയുണ്ടാകുന്നു മാനസത്തിൽ

വന്ദിച്ചുചൊല്ലിനാൻ മാഗധൻതാനപ്പോൾ
നിന്നൊരു നന്ദജൻ തന്നെ നോക്കി
മുത്തുകളാകിലും രത്നങ്ങളാകിലും
വസ്ത്രങ്ങളാകിലുമെന്നിയെ ഞാൻ
എന്നിൽ വിളങ്ങുന്ന പ്രാണങ്ങളാകിലും
തന്നുനിന്നീടുവൻ ചൊല്ലിക്കൊണ്ടാൽ.
ധീരനായുള്ളൊരു മന്നവനിങ്ങിനെ
വീരത പൂണ്ടു പറഞ്ഞ നേരം
ആരണനായിച്ചമഞ്ഞുനിന്നീടുന്ന
വാരിജലോചനൻതാനും ചൊന്നാൻ.
വമ്പനായുള്ളൊരു മാരുതിതാനിതു
ജംഭാരിനന്ദനനിന്നിവൻതാൻ
പണ്ടെയിന്നിന്നുടെ വൈരിയായ് മേവുന്ന
കൊണ്ടൽനേർവ്വർണ്ണനിന്നിന്നു ഞാൻതാൻ
ആശയാകുന്നതോ നിന്നുടെ കായത്തെ
ആശു പിടിച്ചു പിളന്നു നേരെ
മന്നവന്മാരുടെ വേദനതന്നെയും
മന്നിടെ ഭാരവും തീക്കയത്രെ.
നിന്നൊരു ഞങ്ങളിലാരെന്നു ചിന്തിച്ചു
നന്നായ് മുതൃന്നുകൊൾകെന്നെ വേണ്ടു.
വീരനായുള്ളവൻതാനതു കേട്ടിട്ടു
പാരം ചിരിച്ചു പറഞ്ഞാനപ്പോൾ.
കൊണ്ടൽനേർവ്വർണ്ണരെ! ഇണ്ടലും കൈവിട്ടു
മണ്ടുകയെല്ലോ നീ പണ്ടെപ്പോലെ
ബാലകനാകയാൽ പാൎത്ഥനോടേല്ക്കുവാൻ
¶ കാലെഴുന്നില്ലയെനിക്കിതൊട്ടും.

---

¶ കൈവരുന്നില്ല എന്നപോലെ ഒരു പ്രയോഗം. കെല്പു തോന്നുന്നില്ല.

തുംഗനായുള്ളൊരു മാരുതിതന്നോടെ-
ന്നിങ്ങിനെ ചൊല്ലി മുതുന്നവന്നാൻ.
ഘോരനായുള്ളൊരു മാരുതപുത്രനും
പോരിന്നു ചാലെത്തുനിഞ്ഞുനിന്നാൻ.
രുഷ്ടന്മാരായുള്ള ബാലിസുഗ്രീവന്മാർ
വട്ടത്തിൽ മുട്ടിത്തകക്കുംപോലെ
മാഴ്കാതെ നിന്നു പിണങ്ങിനിന്നീടിനാ-
രേകോനവിംശതി നാരം മുഴവൻ
ദോസ്ഥലംകൊണ്ടങ്ങു മാഗധൻതന്നുടെ
ഗാത്രത്തെ ഭേദിച്ചു ഭീമസേനൻ
ക്രൂരത പൂണ്ടുള്ള സാരമേയങ്ങൾക്കു
പാരണയായിട്ടു നൽകിനിന്നാൻ.
കെട്ടുപെട്ടീടുന്ന മന്നവന്മാരെയും
പെട്ടെന്നു ചെന്നങ്ങഴിച്ചു നീക്കി
ആഭരണങ്ങളും നൽകിനിന്നീടിനാൻ
ശോഭ കലന്നുള്ള ചേലകളും
നീലക്കാർവർണ്ണരെ കൈതൊഴുതെല്ലാരു-
മാലയം നോക്കി നടന്നാരപ്പോൾ
മാഗധൻ വീണു മരിച്ചതു കണ്ടിട്ടു
ഗോകുലനാഥനെക്കണ്ടു നേരെ
പുത്രനായുള്ളൊരു നൽസഹദേവൻതാ-
നർത്ഥങ്ങൾ നൽകി വണങ്ങിനിന്നാൻ.
മുഗ്ദ്ധവിലോചനൻ ചൊല്ലിനിന്നീടിനാൻ
ഭക്തനായുള്ളവൻ തന്നെ നോക്കി
താതനെപ്പോലെ പോയ് ഘോരമായ് മേവുന്ന
പാതകമാജ്ജിച്ചുകൊള്ളൊല്ലാ തെ

മേദിനീപാലിച്ചുകൊള്ളുകിലെന്നുടെ
പാദസരോജത്തിൽ ചേർത്തുകൊൾവൻ
അന്ധകനാഥൻതാനിങ്ങിനെ ചൊന്നുട-
നന്തമില്ലാതോളം ഭ്രതിയുമായ്
അക്ഷണം പോയങ്ങു ധർമ്മജൻ മേവുന്ന
ശക്രപ്രസ്ഥത്തിലകത്തു പുക്കാൻ.

—***—



# അദ്ധ്യായം ൨൫.

## രാജസൂയം.

കേശവൻതന്നുടെ കാരുണ്യംതന്നാലെ
ആശകൾ നാലും ജയിച്ചു മേന്മേൽ
വാതജന്മുമ്പായ സോദരന്മാരെല്ലാം
ഭൂതികൾകൊണ്ടു നിറച്ചു നേരം
സന്തോഷമേററവും പൂണ്ടുനിന്നീടുന്നൊ-
രന്തകസൂനുതാനാദരവിൽ
നന്മുനിമാരെ വരുത്തിനിന്നീടിനാൻ
നിർമ്മലയാഗത്തെച്ചെയ്യതിന്നായ്
പ്രാജ്ഞന്മാരായുള്ള വേദിയരെല്ലാരും
യജ്ഞത്തെക്കാണ്മാനായ് വന്നാരപ്പോൾ
വിണ്ണവരെല്ലാരും വന്നുതുടങ്ങിനാർ
തിണ്ണമെഴുന്നൊരു സന്തോഷത്തോൽ
മന്നവരെല്ലാരും വന്നുതുടങ്ങിനാർ
തന്നുടെ തന്നുടെ സേനയുമായ്
സൂര്യജന്മുമ്പായ ബന്ധുക്കൾ ചൂഴററു
കൌരവന്മാരെല്ലാം കാന്തിയോടെ
ദന്തികൾ മുമ്പായ സേനകൾ ചൂഴററി-
ട്ടന്തകസൂനുവെച്ചെന്നു കണ്ടാർ.
മിത്രനായുള്ളൊരു പാഞ്ചാലഭൂപതി
പുത്രന്മാരൊടു കലന്നുവന്നാൻ

നിർമ്മലനായ കരിശനം തന്നുടെ
ധർമ്മിളയായുള്ള ജായയുമായ്
മേളത്തിൽ*വന്നങ്ങു പുക്കനിന്നീടിനാൻ
*വേലപ്പെണ്ണാളുമമ്മന്ദിരത്തിൽ
ആര്യന്മാരെല്ലാരും വന്നുതുടങ്ങിനാ-
രായ്യാവർത്തന്മാരുമവ്വണ്ണമെ
അംഗരും വംഗരും നല്ല കലിംഗരും
ഭംഗി കലന്ന വിദർഭന്മാരും
മദ്ധ്യമഹീപന്മാരെന്നിവരെല്ലാരു-
മുത്സവം കാണ്മാനായ് വന്നാരപ്പോൾ
വാനവർകോനുടെ സൂനുതാൻ ചെന്നങ്ങു
മാനിച്ചുവെച്ചോരം മന്ദിരത്തിൽ
ഇഷ്ടത്തിൽ നിർമ്മിച്ച പെട്ടകമോരോന്നിൽ
പെട്ടെന്നു കൊണ്ടുപോയാക്കിനിന്നാൻ
രോഷവും ദ്വേഷവും പൂണ്ടുനിന്നീടുന്ന
ഘോഷങ്ങളോരോന്നെ കേൾക്കുന്നേരം
എട്ടുദിക്കിങ്കലും സഞ്ചരിച്ചമ്പിനോ-
ടിഷ്ടനായുള്ളോരു ധൃഷ്ടദ്യുമ്നൻ
ചാലെപ്പറഞ്ഞങ്ങടക്കിനിന്നീടിനാൻ
മാലോകർ കാട്ടുന്ന ഗോഷ്ഠിയെല്ലാം
മന്നവൻതന്നുടെ ചൊല്ലാലെ ചെഞ്ചമ്മെ
വന്നുനിന്നീടുന്ന മന്നവരെ
നന്നായിപ്പാലിച്ചു മേവിനിന്നീടിനാൻ
ധന്യനായുള്ള ധനഞ്ജയൻതാൻ
സ്നാനവും ചെയ്തങ്ങു വന്നോരു നേരത്തു
നാനാജനങ്ങൾക്കും വേണ്ടുംവണ്ണം

* മഹാലക്ഷ്മി.

കസ്തൂരി കർപ്പൂരം കാരകിൽ കുങ്കമ-
മിത്തരമോരോന്നെ ചേൎത്തു നന്നായ്
പ്രാലേയതോയത്തിൽ ചേൎത്തുനിന്നീടിന
മാലേയം നൽകിനാൻ മാദ്രിപുത്രൻ
അജ്ഞത വേവിട്ട മാമുനിമാരെല്ലാം
യജ്ഞവും ചെയ്തു തുടങ്ങിതപ്പോൾ
പൂതനായുള്ളോരു ധൎമ്മതനൂജൻതാൻ
വേദങ്ങൾ ദീക്ഷിച്ചു മേവിനിന്നാൻ
പങ്കജലോചനൻ മാമുനിമാരുടെ
അംഘ്രിതൻ ക്ഷാളനം വെണ്ണിനിന്നു
ഓദനം നിൎമ്മിച്ചു പൂരിപ്പിച്ചീടിനാൻ
വാതജന്മുമ്പായ പാചകന്മാർ
ഹാരിദ്രസൎഷപതണ്ഡുലജാലങ്ങ-
ളോരോന്നെ നൽകിനാൻ സൌബലൻതാൻ
യജ്ഞത്തിനുള്ളോരു സംഭാരം നൽകിനാൻ
അജ്ഞത വേവിട്ട ഗംഗാപുത്രൻ
ദാനങ്ങളോരോന്നെ നൽകിനിന്നീടുവാൻ
ഭാനുതനൂജനാം കൎണ്ണനെല്ലൊ
ഹേമങ്ങൾ കൊണ്ടുള്ള വേലകളോരോന്നെ
പൂമകളാണ്ട സുയോധനൻതാൻ
ചുററും തിരണ്ടുള്ള മററുള്ളോരെല്ലാരും
മറെറാന്നു മറെറാന്നു കൈത്തുടന്നാർ
അഗ്ര്യമായുള്ളോരു പൂജയ്ക്കു കാലവു-
മക്ഷണം വന്നു മുത്തുന്ന നേരം
യോഗ്യനായുള്ളവനാരെന്നു ചിന്തിച്ചു
ഐക്കമെ സാധിച്ചുകൂടീലപ്പോൾ
മത്സരം കൈവിട്ട നൽ സഹദേവൻതാൻ
സത്സഭതന്നിലും ചെന്നു ചൊന്നാൻ

എണ്ണമററീടുന്ന സത്പങ്ങളുള്ളത്തിൽ
നിന്നുവിളങ്ങുന്ന കാർവ്വർണ്ണനെ
ചാരത്തു വെച്ചിട്ടു പൂജയ്ക്കു നിങ്ങളി-
ന്നാരാഞ്ഞു പോരുന്നതാരെയിപ്പോൾ
ബാലകനിങ്ങനെ ചൊന്നതു കേട്ടിട്ടു
ചാലെത്തെളിഞ്ഞുള്ള മന്നവൻതാൻ
വങ്കനിവാണ്ടുള്ള പങ്കജനേത്രൻത-
ന്നംഘ്രികൾ ക്ഷാളനം ചെണ്ണുവാനായ്
പൊന്മയമായൊരു നിർമ്മലപീഠത്തിൽ
സമ്മാനിച്ചമ്പോടിരുത്തി നേരെ
നാളീകം വെല്ലുമപ്പാദസരോജങ്ങൾ
ക്ഷാളനം ചെയ്തങ്ങു മേളമാക്കി
കേശവപാദത്തോടേശിനിന്നെത്രയും
പേശലമായുള്ള തോയലേശം
ആനനം തന്നിൽ തളിച്ചുതുടങ്ങിനാ-
രാനന്ദവാരിയിൽ മുങ്ങിമുങ്ങി
വാതജന്മുമ്പായ സോദരന്മാരെല്ലാ-
മാദരം പൂണ്ടു തളിച്ചുനിന്നാർ
കേവലം പിന്നെയമ്മാമുനിമാരെല്ലാം
പാവനമായ ശ്രീപാദതീർത്ഥം
പെട്ടെന്നു ചെന്നങ്ങു തുഷ്ടരായെല്ലാരും
തൊട്ടു തളിച്ചു തുടങ്ങി മേന്മേൽ
പ്രീതനായുള്ളൊരു മന്നവൻ താനപ്പോൾ
പീതങ്ങളായുള്ള ക്രൂറകളും
മുത്തുരത്നങ്ങളും നൽകിനിന്നമ്പോടു
ഉത്തമപൂജയുമാചരിച്ചു
നിർമ്മലരായുള്ള വേദിയരെല്ലാരു-
മുണ്മതിന്നായിട്ടിരുന്നാരപ്പോൾ

മന്നവരാദിയായ് മററുള്ള ലോകരും
നന്നായ് മുതിന്നങ്ങു ചെന്നിരുന്നാർ.
ഓദനംകൊണ്ടു വിളമ്പിനിന്നീടിനാർ
വാതജന്മുമ്പായ പാചകന്മാർ
പൂജ്യങ്ങളായുള്ള വ്യഞ്ജനജാലവു-
മാജ്യവും പിന്നെയങ്ങവ്വണ്ണമെ
ഇഷ്ടമായുള്ളൊരു ഭോജനം ചെഞ്ചമ്മെ
മൃഷ്ടമായെല്ലാരുമുണ്ണുന്നേരം
ഹുങ്കാരം ചെയ്തങ്ങു വന്നുതുടങ്ങിനാർ
ലങ്കേശൻതന്നുടെ കിങ്കരന്മാർ
ഹാടകംകൊണ്ടു ചമച്ചുനിന്നെത്രയും
കേടകന്നീടിന താലവൃക്ഷം
ഭൂമിപനമ്പൊടു നൽകുവാനായിട്ടു
വ്യോമത്തിൽ കൊണ്ടങ്ങു നിന്നനേരം
കണ്ടുനിന്നീടുന്ന മാലോകരെല്ലാരു-
മിണ്ടലും പൂണ്ടു ചമഞ്ഞാരപ്പോൾ
കൊണ്ടൽനേർവർണ്ണനെ നോക്കിത്തുടങ്ങിനാർ
മണ്ടിനിന്നീടിനാർ ചാരത്തോളം
ദർപ്പവും പൂണ്ടങ്ങു തപ്തമായുള്ളൊരു
ചെപ്പുകിടാരങ്ങൾ വെച്ചപോലെ
വട്ടം തികഞ്ഞുള്ള ദൃഷ്ടിദ്വയങ്ങളും
പുഷ്ടം കലന്ന വളഞ്ഞ കീറും
ഘോരമായുള്ളൊരു പാതാളം തന്നുടെ
ദ്വാരത്തെ വെന്നുള്ള വായ്മലരും
ദൂരവെ കണ്ടു മയങ്ങിനിന്നീടിനാർ
നാരിമാരെല്ലാരും ബാലന്മാരും
മന്നിടം തന്നിലെ മാലോകരെല്ലാരും
ഖിന്നത പൂണ്ടങ്ങു നിന്നനേരം

തോയജലോചനൻതന്നുടെ ചൊല്ലാലെ
വായുതനൂജൻതാൻ വാങ്ങി നേരെ
വണ്ണം തിരണ്ടുള്ള പൊന്നിൻകരിമ്പന
മന്നിടം തന്നിലെറിഞ്ഞു വിട്ടാൻ.
കണ്ടുനിന്നീടിന മാലോകരെല്ലാരും
കൊണ്ടാടിക്കൊണ്ടു പറഞ്ഞാരപ്പോൾ
ആയിരം രാക്ഷസവീരന്മാരോളവും
കേവലമുണ്ടായി വന്നതെല്ലൊ
മററാരുമില്ലയിന്നിങ്ങിനെ ഭൂമിയിൽ
മുററുമിമ്മാരുതിയെന്നിയെ താൻ
മാരുതപുത്രന്റെ വീരതയിങ്ങിനെ
പാരിലെ മാലോകർ വാഴ്ത്തുന്നേരം
കൊണ്ടൽനേർവർണ്ണന്റെ പൂജയെക്കേട്ടിട്ടു
ഇണ്ടൽ പൂണ്ടീടിന ചേദിപൻതാൻ
കോപിച്ചു നിന്നു പറഞ്ഞുതുടങ്ങിനാൻ
പാപികൾക്കിങ്ങിനെ തോന്നി ഞായം
പ്രാജ്ഞന്മാരെല്ലാരും നോക്കിയിരിക്കവെ
ആജ്ഞയും കൈവിട്ടു വീടുതോറും
ആജ്യവും കട്ടു നടന്നവനെല്ലൊ താൻ
പൂജ്യനായ്വന്നതിപ്പൂജയ്ക്കിപ്പോൾ
സജ്ജനം നിൽക്കവെ ദുർജ്ജനപൂജയെ
ലജ്ജയും കൂടാതെ ചെയ്കമൂലം
ദുസ്സഹനായുള്ള ധർമ്മതനൂജനെ
സത്സഭ തന്നിന്നു പോക്കവേണം
പൊങ്ങിനിന്നീടുന്ന കോപവും പൂണ്ടുപൂ-
ണ്ടിങ്ങിനെയോരോന്നെ ചൊല്ലക്കേട്ടു
ചീർത്തൊരു കോപത്താലാർത്തണഞ്ഞീടുന്ന
പാർത്ഥിവന്മാരെച്ചെറുത്തു പിന്നെ

വൈരിയായുള്ളോരു ചൈദ്യനും താനുമായ്
പാരമണഞ്ഞു പിണഞ്ഞു നിന്നാർ.
നീചനായുള്ളോരു ചേദിപരാജാവു
നീലക്കാർവ്വർണ്ണരോടവ്വണ്ണമെ
ഒട്ടുപൊളീങ്ങിനെ തങ്ങളിൽ ചെഞ്ചമ്മെ
മുട്ടിനിന്നങ്ങു പൊരുന്ന നേരം
ചക്രത്തെക്കൊണ്ടങ്ങു വാരിജലോചനൻ
നിഗ്രഹിച്ചീടിനാൻ നീചൻതന്നെ
ചേതനാ പോയങ്ങു വൈരിയായുള്ളോരു
യാദവനാഥനിൽ ചേർച്ചു പുക്കു
മുക്തിയെച്ചെഞ്ചമ്മെ കൈവരുത്തീടുന്ന
സത്രവും പൂർണ്ണമായ്‌വന്നതിപ്പോൾ
കേവലനായോരു ധർമ്മതനൂജൻതാ–
നൌവഭൃഥസ്നാനവുമാചരിച്ചാൻ.



# അദ്ധ്യായം ൨൩.

സുയോധനൻെറ സഭാപ്രവേശം.

ഇഷ്ടമായ്മേവുന്നോരിഷ്ടിയെപ്പൂരിച്ചു
തുഷ്ടനായുള്ളോരു ധമ്മപുത്രൻ
മന്ത്രികളോടു കലൎന്നിന്നവോടു
മന്ത്രിച്ചുമോരോരോ കായ്യങ്ങളും
ബന്ധുരന്മാരായ്സുഖിച്ചു നിന്നീടിനാർ
ബന്ധുക്കളായുള്ള ലോകരെല്ലാം
വന്മദം പൂണ്ടുള്ള വൈരികൾക്കെല്ലാക്കു-
മുന്മയിതെന്നങ്ങു തോന്നുംവണ്ണം
നന്നായ്ജലസ്ഥലഭ്രാന്തിയുണ്ടാക്കീടും
പൊന്മയമായുള്ള മണ്ഡപത്തിൽ
ആസ്ഥയിലന്നോടു മേവുന്ന നേരത്തു
ധൂത്തനായുള്ള സുയോധനൻതാൻ
ആലയം തന്നിലെ ചെല്ലുവാനായിട്ടു
നാലഞ്ചു കാലടി വെച്ചുനേരം
ധന്യമായുള്ളോരു ഭൂതലം കണ്ടിട്ടു
വൻനദിതാനിതെന്നുള്ളിൽ നണ്ണി
പട്ടുടയാട നനഞ്ഞുപോമെന്നിട്ടു
പെട്ടെന്നു പിന്നെത്തെരുത്തുയത്തി
ചുണ്ടുകാലൂന്നി നടന്നുതുടങ്ങിനാ-
നിണ്ടലും പൂണ്ടങ്ങു മന്ദംമന്ദം

വാരുററ മേവുന്ന വാപികാതന്നുടെ
ചാരത്തു പോയങ്ങു ചെല്ലുന്നേരം
ചാലെത്തൻമെയ്യും തകത്തുനിന്നപ്പോട്ടു
ചേലയും പൂണ്ടങ്ങു * ചെവ്വിനോടെ
ചന്ദനച്ചാറുമണിഞ്ഞുനിന്നങ്ങിനെ
സുന്ദരനായി നടന്ന നേരം
ഭംഗി കലൎന്നുള്ള ചേലയുമായിട്ടു
*f* മുങ്ങിനികന്നങ്ങുഴന്ന നേരം
ഭ്രാന്തനായ്നിന്നങ്ങു നീന്തിത്തുടങ്ങിനാൻ
ഭ്രാന്തന്മാർ കാട്ടുന്ന വേലപോലെ
തൂണുകളോരോന്നെ മുട്ടിത്തുടങ്ങിനാൻ
ചേണുററ വാർതിങ്കളെന്നു നണ്ണി
താണ നിലങ്ങൾ കരേറുവാനായിട്ടു
ചേണുററ പാദങ്ങൾ പൊങ്ങിക്കയും
ആരോഹണത്തിന്നു യോഗ്യമായുള്ളേടം
നേരെയിറങ്ങുവാനോങ്ങുകയും
ഇങ്ങിനെയോരോരോ വല്ലായ്മ കണ്ടിട്ടു
മംഗലനായുള്ള മാരുതിയും
ചേണുററുനിന്നുള്ള ദ്രൌപദിദേവിയും
പാണികൾ കൊട്ടിച്ചിരിച്ചാരേററം
മായംകലൎന്നുള്ള മന്ദിരം കൈവെടി-
ഞ്ഞായാസം പൂണ്ടു സുയോധനൻ താൻ
നാണവും പൂണ്ടങ്ങു നിന്നതു കണ്ടിട്ടു
ക്ഷീണനായുള്ളോരു ധൎമ്മപുത്രൻ

---

* ഭംഗിയോടെ.

*f* നിവൎന്നു.

ചേലകൾ നല്ലവ നൽകിനിന്നപ്പോടു
ലാളിച്ചു വേദന മന്ദമാക്കി
ബന്ധുക്കളോടു കലൎന്നിന്നപ്പോടു
അന്തീപുരത്തിലയച്ചുവിട്ടാൻ.
ഗേഹത്തിൽ പോയോരു കൌരവവീരൻതാൻ
ദേഹപരിത്യാഗം ചെയ്യുതിന്നായ്
തോയവും കൂടെയിറക്കിനിന്നീടാതെ
പ്രായോപവേശനം ചെയ്തിരുന്നാൻ.
കണ്ണൻ തുടങ്ങിന ബന്ധുക്കളെല്ലാരും
ചെന്നു പറഞ്ഞു നയങ്ങൾകൊണ്ടു
മാനസം തന്നിൽ വളൎന്നിന്നീടിന
ദീനതതന്നെയും പോക്കിനിന്നാർ.



# അദ്ധ്യായം ൨൭.

## അനശനദീക്ഷാനിവൎത്തനം.

ദൎയ്യം ചാലെ വിരിച്ചുനിന്നങ്ങിനെ
കെല്പനായുള്ളോരു സൎപ്പകേതു
മേവിനിന്നീടിന കാലത്തു ബന്ധുക്ക-
ളാവോളം ചെന്നു പറഞ്ഞുതേററി
ചാലെ വളൎന്ന പ്രതിജ്ഞയും കൈവിട്ടു-
ത്താലയംതന്നിലങ്ങാക്കിനിന്നാർ.
ഉത്സവം കാണ്മാനായ് ചെന്നോരു നേരത്തു
ദുസ്സഹന്മാരായ പാണ്ഡവന്മാർ
ചേണുററുനിന്ന സുധൎമ്മാഖ്യംതന്നിന്നു
നാണം കെട്ടത്തു കാരണമായ്
പൂജ്യനായ്മേവുന്ന ധൎമ്മജൻതന്നോടു
രാജ്യം പറിച്ചങ്ങു കൊൾകവേണം
എന്തതിനിന്നു നാം നല്ലതെന്നിങ്ങിനെ
ചിന്തിച്ച നേരത്തു സൌബലൻതാൻ
ചൊല്ലിനിന്നീടിനാരെല്ലാരും കേൾക്കവെ
കല്യനായുള്ളവൻ തന്നെ നോക്കി
വീരനായുള്ളോരു മാരുതിയുള്ള നാൾ
പോരുകൊണ്ടേതുമേയൊക്ക വേണ്ട.
ഭീമനായുള്ളോരു മാരുതിതന്നെയും
കോമളനായുള്ള പാൎത്ഥനേയും

മററുള്ള ബാലകന്മാരെയും ചെഞ്ചെമ്മെ
മുററുമിദ്ധൎമ്മജന്മാവിനേയും
സത്യവാക്കായൊരു ചങ്ങലതന്നിലെ
സത്വരം നേരെ *തളച്ചുവെച്ചു
ഭൂതലം വീണ്ടുകൊള്ളാമെന്നിങ്ങനെ
മാതുലൻ ചൊന്നതു കേട്ടനേരം
മാനസംതന്നിലെ വേദന കൈവിട്ടു
മേവിനിന്നീടിനാൻ നാഗകേതു.



* ബന്ധിച്ചു.

